ത്തു അനുഭവം തന്നെ അതിന്നനുരൂപമായ ഒരു രാഗാലാപംകൊണ്ടുണ്ടാകുന്നു. ഒന്നു ചക്ഷുരിന്ദ്രിയദ്വാരണയാണ്, മറേറതു ശ്രോത്രേന്ദ്രിയദ്വാരണയാണ്, എന്ന വ്യത്യാസം മാത്രമേയുള്ളു.

രസശബ്ദത്തിന്ന് ആനന്ദത്തെ ഉണ്ടാക്കുന്നത് എന്നർത്ഥമാകുന്നു. അതുപോലെതന്നെ ജനങ്ങളുടെ ചിത്തത്തെ രഞ്ജിപ്പിക്കുന്നവെന്നതുകൊണ്ടാണ് രാഗം എന്ന പേര്. എന്നാൽ ക്രോധം മുതലായ ചില രസങ്ങൾ എങ്ങിനെയാണ് ആനന്ദജനകങ്ങളായി ഭവിക്കുന്നത്. എന്നൊരു ശങ്ക ജനിക്കുന്നുണ്ട്. അനുകരണംകൊണ്ടാണ് അവ ആനന്ദജനകങ്ങളായി ഭവിക്കുന്നത് എന്നാണ് നാട്യശാസ്ത്രകാരൻെറ അതിന്നുള്ള സമാധാനം. ക്രോധം, ഭയം, മുതലായ ഭാവങ്ങളെ ഒരുവൻ തന്നിൽനിന്നോ മറെറാരുവനിൽനിന്നോ അനുഭവിക്കുമ്പോൾ അവന്ന് അവയിൽ രസമുണ്ടാകുന്നതല്ല. എന്നാൽ അവയെ അനുഭവിച്ചപോലെ മറെറാരുവൻ നടിക്കുമ്പോൾ അവ രസമായി ഭവിക്കുന്നു. ഒരുവൻ നമ്മുടെ നേരെ ക്രോധത്തെ വാസ്തവമായി കാണിക്കുന്നവെങ്കിൽ നമുക്ക് അതുകൊണ്ടു രസമുണ്ടാകുന്നില്ല. എന്നാൽ അവൻ അതു നടിക്കുകയാണ് എന്ന് ആദ്യം അറിഞ്ഞിട്ട് അവൻെറ നാട്യത്തിൽ മനസ്സിരുത്തുമ്പോൾ അതു വാസ്തവമെന്നപോലെ തോന്നുമെങ്കിലും രസമായിത്തന്നെ തോന്നുന്നു. അതിനാൽ നവരസങ്ങൾക്കും ആനന്ദജനകത്വം അനുകരണംകൊണ്ടാണ് എന്നതു സ്പഷ്ടമാകുന്നുണ്ട്. രസങ്ങളെപ്പററി ഇത്രയും പറഞ്ഞിട്ട് ഇനി നാട്യശാസ്ത്രകാരൻെറ ഭാഷയിൽ ഭക്തി എന്നത് എന്താണെന്നു നിരൂപിക്കുക. ഭക്തി എന്നത് അനിർവ്വചനീയപ്രേമസ്വരൂപനായ ഈശ്വരനിലുള്ള പരയായിരിക്കുന്ന അനുരക്തികൊണ്ട് ഉൽകൃഷ്ടമായ ആനന്ദത്തെ—പരമാനന്ദത്തെ—ഉണ്ടാക്കുന്നതായ ഒരു രസവിശേഷമാകുന്നു. അതു നവരസങ്ങളെയും അതിക്രമിച്ചിരിക്കുന്ന ഒരു രസമാകുന്നു. ഭക്തൻെറ പ്രേമസ്വരൂപനായ ഈശ്വരൻതന്നെ രസസ്വരൂപനായിരിക്കുന്നു—ആനന്ദസ്വരൂപനായിരിക്കുന്നു. അദ്ദേ

ഹംതന്നെയാണ് സൎവ്വത്ര വ്യാപിച്ചുകൊണ്ടു പരിപൂൎണ്ണരസമായിട്ടിരിക്കുന്നത്. അപ്രകാരം പരിപൂൎണ്ണമായിട്ടിരിക്കുന്ന രസമാണ് യഥാൎത്ഥമായിട്ടുള്ള രസം. അതു വിഭാഗയോഗ്യവുമല്ല. ക്രോധാദിനവരസങ്ങളും സഞ്ചാരിഭാവങ്ങളായിട്ടുള്ളവയും പരിപൂൎണ്ണരസസമുദ്രത്തിലെ തിരമാലകൾ എന്നപോലെയാണിരിക്കുന്നത്. ക്രോധാദി ഉപാധികളിൽ പരമാൎത്ഥമായ രസം അനുസ്യൂതമായിരിക്കുന്നതിനാലാണ് അവയും ആനന്ദജനകങ്ങളായി ഭവിക്കുന്നത്. അവയിൽ സത്യബുദ്ധിയില്ലാതാകുമ്പോഴും അവയിൽ അനുസ്യൂതമായിട്ടിരിക്കുന്ന പരമാൎത്ഥരസം സ്വരൂപേണ പ്രകാശിക്കുന്നു. അപ്പോഴാണ് അവ ആനന്ദജനകങ്ങളായി ഭവിക്കുന്നത്. അതിനാൽ ഭക്തൻ നവരസങ്ങളെ ഓരോന്നിനേയും പ്രേമസ്വരൂപനായ ഈശ്വരനെ—രസസമുദ്രത്തെ—ലക്ഷ്യമാക്കി പ്രയോഗിക്കുന്നു. അവ ഓരോന്നായി അതിൽ ലയത്തെ പ്രാപിച്ച് ഒടുക്കം ഭക്തന്റെ അന്തഃകരണം രസമയമായിത്തീരുന്നു. ആ അവസ്ഥയിൽ ഭക്തൻ പ്രപഞ്ചമാസകലം രസമയമായിക്കാണുന്നു—ആനന്ദമയമായിക്കാണുന്നു. അപ്പോൾ സാക്ഷേപമായിട്ടുള്ള ക്രോധാദികളും ഭക്തന്റെ ദൃഷ്ടിയിൽ ആനന്ദജനകങ്ങളായിട്ടാണിരിക്കുന്നത്. ലൌകികന്മാൎക്ക് ഐന്ദ്രവിദ്യ എന്നപോലെയാണ് ഭക്തനു പ്രപഞ്ചമാസകലവും തോന്നുന്നത്. ഭക്തനു പ്രപഞ്ചത്തിൽ സത്യബുദ്ധിയില്ല. ലൌകികന്മാൎക്ക് യഥാൎത്ഥമല്ലാത്ത ക്രോധാദികളിൽ രസം തോന്നുന്നു. ഭക്തൻ പ്രപഞ്ചമാസകലത്തെയും അസത്യമായി കാണുകയാൽ ലൌകികന്മാൎക്ക് യഥാൎത്ഥമായി തോന്നുന്ന ക്രോധാദികളിലുംകൂടി ഭക്തനു് ആനന്ദം തോന്നുന്നു. അതിനാൽ ഭക്തിയാണ് പരമാൎത്ഥമായ രസമെന്നു സ്പഷ്ടമാകുന്നുണ്ട്. ലോകവ്യവഹാരത്തിൽ പറയപ്പെടുന്ന സകല രസങ്ങളും ഭക്തിസാധകങ്ങളായിട്ടാണ് ഭക്തൻ ഗണിക്കുന്നത്. യഥാൎത്ഥത്തിൽ അവ രസങ്ങളല്ല. എന്നാൽ ഭക്തി എന്ന യഥാൎത്ഥമായ പരമരസത്തെ പ്രാപിക്കുന്നതിന് അവയെ സാധനങ്ങളായി ഉപയോഗപ്പെടുത്താവുന്നതിനാൽ ഗൌണവൃത്തികൊണ്ട് അവയ്ക്കും രസശബ്ദം പ്രയോഗിച്ചിരിക്കുന്നുവെന്നേ ഉള്ളൂ.

നാട്യവിദ്യ അഭ്യസിച്ചിട്ടുള്ള മിക്കപേരും ഈ തത്വത്തെ മനസ്സിലാക്കാത്തതിനാൽ അവൎക്ക് അതു മുക്തിസാധനമായി ഭവിക്കുന്നില്ല. അതു ഹേതുവായിട്ട് അവരും സംഗീതവിദ്വാന്മാരെപ്പോലെ മദമാത്സൎയ്യാദികളോടുകൂടി സംസാരസാഗരത്തിൽത്തന്നെ കിടന്നു മുങ്ങുന്നു.

സംഗീതംകൊണ്ടും നാട്യവിദ്യകൊണ്ടും യാതൊന്നിനെയാണ് സാധിക്കുന്നത് അതിനെത്തന്നെ ചിത്രമെഴുത്ത് എന്ന വിദ്യകൊണ്ടും സാധിക്കാവുന്നതാണ്. അതിന്റെ യഥാൎത്ഥജ്ഞാനവും മുക്തിസാധനമായിത്തന്നെ ഭവിക്കുന്നു. പക്ഷെ ചിത്രമെഴുത്തിന്റെ ഗുണദോഷജ്ഞാനം നമ്മുടെ ഇടയിലുള്ളവൎക്കു കുറെ കുറവാകയാൽ അതെങ്ങിനെയാണ് മുക്തിസാധനമായി ഭവിക്കുക എന്നതിനെപ്പറ്റി കുറെ അധികം വിവരിക്കേണ്ടിവരുന്നതാണ്. വിസ്തരഭയത്താൽ അതിനിപ്പോൾ ഇറങ്ങുന്നില്ല.

ഇനി ഭക്തിയെ ശാസ്ത്രരീതിയിൽ പ്രതിപാദിച്ചിട്ടുള്ള ശാണ്ഡില്യമഹൎഷി ഭക്തിയെപ്പറ്റി എന്താണ് പറയുന്നത് എന്നു സംക്ഷേപമായി മനസ്സിലാക്കുവാനുത്സാഹിക്കുക:— അദ്ദേഹത്തിന്റെ ഭക്തിമീമാംസ എന്ന സൂത്രഗ്രന്ഥത്തിൽ ആദ്യംതന്നെ 'അഥാതോ ഭക്തിജിജ്ഞാസാ' എന്നൊരു സൂത്രം കൊടുത്തിട്ടുണ്ട്. ഇവിടെ 'അഥ'ശബ്ദത്തിനു വ്യാസമഹൎഷിയുടെ വേദാന്തസൂത്രഗ്രന്ഥത്തിലെ ആദ്യത്തെ സൂത്രത്തിലുള്ള 'അഥ'ശബ്ദത്തിന്റെ അൎത്ഥമല്ല. മഹാമൂഢനും, മഹാപാപിയും, കഠിനനും, മൂഢനും, സ്ത്രീയും, പുരുഷനും, എല്ലാവരും ഭക്തിമാൎഗ്ഗമായി മോക്ഷത്തിന്നധികാരികളാകുന്നു എന്നുള്ള അൎത്ഥത്തെയാണ് ഇവിടെ 'അഥ'ശബ്ദംകൊണ്ടു സൂചിപ്പിക്കുന്നത്. 'അതഃ'ശബ്ദം കാരണത്തെ സൂചിപ്പിക്കുന്നു. ഈ സൂത്രത്തിന്റെ ആകപ്പാടെയുള്ള അൎത്ഥമെന്തെന്നാൽ, ഭക്തിമാൎഗ്ഗേണ മോക്ഷപ്രാപ്തിക്ക് എല്ലാവരും അധികാരികളാണെങ്കിലും വളരെ പേർ ഈ കാൎയ്യത്തിൽ സംശയഗ്രസ്തന്മാരായിരിക്കുന്നതിനാൽ ഈ വിഷയത്തെപ്പറ്റി നിരൂപിക്കുന്നത് ആവശ്യമായിരിക്കുന്നുവെന്നാ

കുന്നു. ഭക്തി എന്നുവെച്ചാൽ ഈശ്വരങ്കൽ പരയായിരിക്കുന്ന അനുരക്തിയാകുന്നു. ഈശ്വരങ്കൽ പരാനുരക്തിയോടുകൂടി തദേകശരണനായിട്ടുള്ളവന്നുള്ള ഫലം മോക്ഷവുമാകുന്നു. 'തസ്യാമൃതത്വം ഫലമുപദിശ്യതേ' (ഛാന്ദോഗ്യോപനിഷത്ത്) എന്ന ശ്രുതിവാക്യവും, 'തന്നിഷ്ഠസ്യ മോക്ഷോപദേശാത്' എന്ന വേദാന്തസൂത്രവും, അതിന്നു പ്രമാണമാകുന്നു. ഭക്തി എന്നത് ജ്ഞാനമാകുന്നില്ല. എന്തെന്നാൽ ദ്വേഷിക്കുന്നവന്റെ ജ്ഞാനത്തിൽ ഭക്തി കാണപ്പെടുന്നില്ല. ഭക്തി ദ്വേഷത്തിന്റെ വിപരീതമാകുന്നു. ജ്ഞാനം ദ്വേഷത്തിന്റെ വിപരീതമല്ലതാനും. അതിന്നുപുറമെ, ഭക്തി എന്നതു രസമാകുന്നുവെന്നു പറയുന്നു. 'രസം ഹ്യേവായം ലബ്ധ്വാനന്ദീ ഭവതി' (തൈത്തിരീയോപനിഷത്ത്) എന്ന ശ്രുതിവാക്യംതന്നെ ഇതിന്നു പ്രമാണം. അല്ലാതെ ജ്ഞാനം എന്നർത്ഥത്തെ സൂചിപ്പിക്കുന്ന ഒരു ശബ്ദമല്ല ഭക്തിക്ക പ്രയോഗിച്ചിരിക്കുന്നത്. അതിനാൽ ഭക്തി എന്നതു ജ്ഞാനമല്ല എന്നു തെളിയുന്നുണ്ട്. ഭക്തി ഒരുവനെ ഈശ്വരങ്കലേക്ക് അനായാസേന ആകർഷിക്കുന്നു. അവന്നു യാതൊരു പ്രയത്നവും വേണ്ട. എന്നാൽ ജ്ഞാനമങ്ങിനെയല്ല. പുരുഷപ്രയത്നംകൊണ്ടേ ജ്ഞാനം വർദ്ധിക്കുകയുള്ളൂ. സ്നേഹത്തിന്ന് ഇത്രത്തോളമാണ് ഭക്തി എന്ന് അർത്ഥം പറഞ്ഞറിയിക്കുവാൻ പാടുള്ളതല്ല. അതനിർവ്വചനീയമാകുന്നു. ലൗകികമായ വസ്തുക്കളെ ഒരുവൻ സ്നേഹിക്കുന്നുവെങ്കിൽ ആ വക വസ്തുക്കൾതന്നെ അവസാനത്തോടുകൂടിയവയാകയാൽ അവന്റെ സ്നേഹവും അവസാനത്തോടുകൂടിയതായി ഭവിക്കുന്നു. എന്നാൽ അനന്തമഹിമാവും സർവ്വവ്യാപിയായുമിരിക്കുന്ന ഈശ്വരനിലാണ് ഒരുവൻ സ്നേഹത്തെ ഉറപ്പിക്കുന്നതെങ്കിൽ അവന്റെ സ്നേഹവും അവസാനമില്ലാത്തതായി ഭവിക്കുന്നു. അതിനാൽ ഭക്തിയുടെ ഫലവും അവസാനമില്ലാത്തതാകുന്നു. പിന്നെ, ജ്ഞാനം ഭക്തിയെ ഉണ്ടാക്കുമായിരിക്കാമെന്നല്ലാതെ ജ്ഞാനം ഭക്തിയാവുകയില്ല. ജ്ഞാനം കൂടാതെയും ഭക്തി കാണപ്പെടുന്നതിനാൽ ജ്ഞാനത്തിന്നും ഭക്തിക്കും കാര്യകാരണസംബന്ധവുമില്ല. ഭ

ക്തി ഇതരസാധനങ്ങളെക്കാൾ അധികം ശ്രേഷ്ഠമാകുന്നു. എന്തെന്നാൽ അവയെല്ലാം ഭക്തി ആവശ്യമാകുന്നു. ശ്രുതിപ്രമാണംകൊണ്ടും ഭക്തി ജ്ഞാനത്തെക്കാൾ ശ്രേഷ്ഠമാകുന്നുവെന്നു തെളിയുന്നുണ്ട്. എന്തെന്നാൽ, 'സ വാ ഏഷ ഏവം പശ്യന്നേവം മന്വാന ഏവം വിജാനന്നാത്മരതിരാത്മക്രീഡ ആത്മമിഥുന ആത്മാനന്ദഃ സ സ്വരാഡ് ഭവതി—ഏവൻ ആത്മാവിനെ ഇപ്രകാരം കാണുകയും, വിചാരിക്കുകയും, അറിയുകയും, ചെയ്യുന്നുവോ അവൻ ആത്മരതനായി ഭവിക്കുന്നു; ആത്മക്രീഡനായി ഭവിക്കുന്നു; ആത്മമിഥുനനായും, ആത്മാനന്ദനായും, സ്വരാട്ടായും—സ്വയമേവ പ്രകാശിക്കുന്നവനായും—ഭവിക്കുന്നു.' (ഛാന്ദോഗ്യോപനിഷത്) എന്ന ശ്രുതിയിൽ പ്രയോഗിച്ചിരിക്കുന്ന 'രതി'ശബ്ദം ഭക്തിയാകുന്നു. കാണുക, ധ്യാനിക്കുക, അറിയുക, എന്നിവ കഴിഞ്ഞിട്ടാണ് രതിശബ്ദം പ്രയോഗിച്ചിരിക്കുന്നത്. ആത്മദർശനം, ആത്മമനനം, ആത്മജ്ഞാനം, ആത്മരതി ഇങ്ങിനെ മേല്ക്കുമേൽ അധികമധികം ശ്രേഷ്ഠമായ ഓരോ പദത്തെ പ്രാപിച്ചിട്ടാണ് ഒടുക്കം സ്വരാട്ടായി ഭവിക്കുന്നത്. അതിനാൽ ജ്ഞാനത്തെക്കാൾ ശ്രേഷ്ഠമാണ് രതി, അല്ലെങ്കിൽ ഭക്തി, എന്നു ശ്രുതികൊണ്ടു സ്പഷ്ടമാകുന്നുണ്ട്. എന്നാൽ ജ്ഞാനം അവശ്യം ഭക്തിയെ ഉണ്ടാക്കുന്നുവെന്നില്ല. എന്തെന്നാൽ ജ്ഞാനം ഭേദത്തെ ഉണ്ടാക്കുന്നതായിട്ടും കാണുന്നുണ്ട്. അപ്രകാരംതന്നെ ജ്ഞാനം കൂടാതെയും ഭക്തി കാണപ്പെടുന്നുണ്ട്. നിത്യനായും ശുദ്ധസ്വരൂപനായും ആനന്ദസ്വരൂപനായുമിരിക്കുന്ന ഈശ്വരൻ ഒരുവനിൽ പൂർണ്ണമായി പ്രകാശിക്കുന്നുവെങ്കിൽ ആദ്യംതന്നെ അവന്റെ അന്തഃകരണം പരിശുദ്ധമായി ഭവിക്കേണ്ടതാകുന്നു. അതിനാൽ ഭക്തിക്കു മുമ്പായിട്ടു വേണ്ടത് ജ്ഞാനമല്ല, അന്തഃകരണശുദ്ധിയാകുന്നുവെന്നു സ്പഷ്ടമാകുന്നുണ്ട്. ഭഗവൽഗീതയിൽ ഇങ്ങിനെ പറയുന്നു.

"തദ്ബുദ്ധയസ്തദാത്മാനസ്തന്നിഷ്ഠാസ്തൽപരായണാഃ
ഗച്ഛന്ത്യപുനരാവൃത്തിം ജ്ഞാനനിർദ്ധൂതകല്മഷാഃ."

(അ. ൫. ശ്ലോ. ൧൭)

ഗോപികൾ ജ്ഞാനരഹിതകളായിരുന്നുവെങ്കിലും അവർ പരമഭക്തകളായിരുന്നു. ബുദ്ധി എത്രതന്നെ സംസ്കരിക്കപ്പെട്ടാലും ഈവക അന്തഃകരണവൃത്തികളിലുള്ള മാലിന്യങ്ങളെല്ലാം പോയി അതു പരിശുദ്ധമായി ഭവിക്കാനുള്ള ശക്തി ഉണ്ടാകുന്നതല്ല." ഈശ്വരൻ പിതാവിന്റെ നിലയിലും, പുത്രന്റെ നിലയിലും, സഖാവിന്റെ നിലയിലും, യജമാനന്റെ നിലയിലും, ഭർത്താവിന്റെ നിലയിലും, ഇങ്ങിനെ പലവിധത്തിലും സ്നേഹിക്കപ്പെടുന്നു. ഭഗവൽഗീതയെത്തന്നെ ഇതിന്നും പ്രമാണമായിട്ടെടുക്കാം. അതിൽ ഇങ്ങിനെ പറയുന്നു:—

"പിതേവ പുത്രസ്യ സഖേവ സഖ്യുഃ പ്രിയഃ പ്രിയായാർഹസി ദേവ സോഢും"

എന്നാൽ, ഭക്ത്യാ മാമഭിജാനാതി യാവാൻ യശ്ചാസ്മി തത്ത്വതഃ
തതോ മാം തത്ത്വതോ ജ്ഞാത്വാ വിശതേ തദനന്തരം.

(അ. ൧൮. ശ്ലോ. ൫൫)

അർത്ഥം. "ഭക്തികൊണ്ട് ഒരുവൻ, ഞാനാരാണെന്നും, എന്റെ തത്വമെന്താണെന്നും, പിന്നെയും പൂർണ്ണമായി അറിയുന്നു. ഇങ്ങിനെ എന്റെ തത്വത്തെ അറിഞ്ഞതിന്റെ ശേഷം അവൻ എന്നെ പ്രാപിക്കുന്നു". ഈ ശ്ലോകത്തിൽ ഭക്തികൊണ്ട് എന്നെ അറിയുന്നുവെന്നു പറഞ്ഞിരിക്കുന്നതിനാൽ ഭക്തി ജ്ഞാനസാധനമാണ് എന്നു ശങ്കിച്ചേക്കാം. അതിന്നവകാശമില്ല. എന്തെന്നാൽ 'അഭിജാനാതി' എന്ന പദത്തിലെ 'അഭി' എന്ന ഉപസർഗ്ഗം കൊണ്ട് ആ ദോഷം നീങ്ങുന്നു. എന്നെ ആദ്യം അറിഞ്ഞതിന്റെശേഷം ഭക്തികൊണ്ടു പിന്നെയും പൂർണ്ണമായി അറിയുന്നുവെന്നാണ് അതിന്റെ അർത്ഥം. ആദ്യം അറിഞ്ഞിരിക്കുന്ന ഒരു വസ്തുവിനെ പിന്നെയും പൂർത്തിയായിട്ടറിയുന്നതാണ് അഭിജ്ഞാനം. നെല്ലുകുത്തി ഉമിപോയാലും അരി സകലമാലിന്യങ്ങളും തീർന്ന് ധവളമായിത്തീരണമെങ്കിൽ അതിനെ പിന്നെയും പലപ്രാവശ്യം കുത്തേണമല്ലൊ. ഈ പ്രകാരം പലപ്രാവശ്യം കുത്തുക എന്നതാണ് ഭക്തി. ജ്ഞാ

ധതികൊണ്ട് ഒരു വസ്തുവിനെപ്പററി അറിയുകമാത്രമേ ഉള്ളു- ന്ന ജ്ഞാനത്തെ പൂൎത്തീകരിക്കുന്നതു ഭക്തിയാകുന്നു. അറിയുന്നവനേയും അറിയപ്പെടുന്ന വസ്തുവിനേയും—സ്നേഹിക്കുന്നവനേയും സ്നേഹിക്കപ്പെടുന്ന വസ്തുവിനേയും—ഒന്നാക്കിത്തീൎക്കുന്നതു ഭക്തിയാകുന്നു. അതിനാൽ ഗീതയിൽ ഉള്ള മേൽകാണിച്ച ശ്ലോകംകൊണ്ടു ഭക്തി ജ്ഞാനസാധനമല്ല എന്നു സിദ്ധമാകുന്നുണ്ട്. ഗീതയിൽത്തന്നെ 'ബ്രഹ്മഭൂതഃ പ്രസന്നാത്മാ ന ശോചതി ന കാംക്ഷതി, സമഃ സൎവ്വേഷു ഭൂതേഷു മല്ഭക്തിം ലഭതേ പരാം' എന്നു മേല്പറഞ്ഞ ശ്ലോകത്തിന്റെ മുമ്പിലായി പറഞ്ഞിരിക്കുന്ന ശ്ലോകംകൊണ്ട് ഈ സംഗതി സുവ്യക്തമാകുന്നുണ്ട്.

അതിനാൽ ഭക്തിയാണ് മുക്തിക്കു സാക്ഷാൽ സാധനമായിരിക്കുന്നത് എന്നും, ജ്ഞാനത്തിന് അവാന്തരവ്യാപാരത്വം മാത്രമെ ഉള്ളു—ജ്ഞാനം ഭക്തിസിദ്ധിക്കു സാധനം മാത്രമായിട്ടു നില്ക്കുന്നേ ഉള്ളു—എന്നും ഇപ്പോൾ സ്പഷ്ടമാകുന്നുണ്ടല്ലോ. ഇങ്ങിനെ ഭക്തിയേയും ജ്ഞാനത്തേയും സംബന്ധിച്ചുള്ള വികല്പം മേല്പറഞ്ഞ സംഗതികളെക്കൊണ്ടു തീൎന്നുവെന്നു വിശ്വസിക്കുന്നു.

ദേവന്മാരിലുള്ള ഭക്തി, മാതാപിതാക്കന്മാരിലുള്ള ഭക്തി, ഗുരുഭക്തി, എന്നിവയൊന്നും പ്രകൃതവിഷയമായിരിക്കുന്ന ഈശ്വരഭക്തിയോടു തുല്യമാകുന്നില്ല. അവയെല്ലാം വളരെ താഴെയാകുന്നു.

യോഗം ജ്ഞാനത്തിനും ഭക്തിക്കും സഹായമായി ഭവിക്കുന്നു. യോഗമെന്നതു ചിത്തൈകാഗ്ര്യമാകുന്നു. സമാധിയും ഭക്തിയെക്കാൾ താഴെയാകുന്നു. എന്നാൽ 'ഈശ്വരപ്രണിധാനം'കൊണ്ടാണ് സമാധി സിദ്ധിക്കപ്പെടുന്നത് എന്നു പറയുന്നുണ്ട്. ശരിതന്നെ. പക്ഷെ 'പ്രണിധാനം' ശബ്ദത്തിനു സാക്ഷാലായിരിക്കുന്ന ഭക്തി എന്നൎത്ഥമെടുക്കുവാൻ പാടില്ല. 'ഓം' കാരമന്ത്രത്തെ ജപിക്കുകയും, തദൎത്ഥചിന്തനം ചെയ്യുകയുമാണ് പ്രണിധാനം. അതുകൊണ്ടു സമാധി സിദ്ധിക്കുകയും ചെയ്യും. അങ്ങിനെയുള്ള സമാധിതന്നെ ഭക്തിസിദ്ധിക്കു സഹായമായിരിക്കുന്നതിനാൽ അതു തത്സാധനം മാത്രമായിരിക്കുന്നതേയുള്ളു.

രാഗത്വം ഹേതുവായിട്ടു ഭക്തി ഉപേക്ഷിക്കപ്പെടേണ്ട
താണ് എന്നൊരു പൂർവ്വപക്ഷം കൊണ്ടുവരുന്നു. ഇതിനു പ്ര
മാണമായി 'അവിദ്യാസ്മിതാ രാഗദ്വേഷാഭിനിവേശാഃ ക്ലേ
ശാഃ' എന്ന പതഞ്ജലീസൂത്രത്തെയുമെടുത്തു കാണിക്കുന്നു.
അതു ശരിയല്ല, എന്തെന്നാൽ ഭക്തി എന്നത് ഈശ്വര
ങ്കൽ— പരിശുദ്ധമായിരിക്കുന്ന സകലത്തിന്നുമുല്പത്തിസ്ഥാ
നവും പ്രേമാസ്പദവുമായ ഈശ്വരങ്കൽ—പരമായിരിക്കുന്ന
അനുരക്തിയാകുന്നു. ഒരു പദാർത്ഥം സ്വയമേവ നല്ലതോ
ചീത്തയോ ആയിരിക്കുന്നില്ല. ഇതരപദാർത്ഥസംബന്ധംകൊ
ണ്ട് ഒന്നുതന്നെ നല്ലതും ചീത്തയുമായി ഭവിക്കുന്നു. സഖ്യം
ചീത്തയാകുന്നില്ല. എന്നാൽ ദുർജ്ജനങ്ങളുമായിട്ടുള്ള സഖ്യം
ചീത്തതന്നെ. നേരെ മറിച്ചു സജ്ജനങ്ങളുമായിട്ടുള്ള സഖ്യം
സ്പൃഹണീയവുമാകുന്നു. അപ്രകാരംതന്നെ പാല് ഇതരപദാ
ർത്ഥസംബന്ധത്തെ അനുസരിച്ചു വിഷമായും അമൃതമായും
ഭവിക്കുന്നു. ലൌകികമായ വിഷയങ്ങളിലുള്ള അനുരക്തി
യെയാണ് യോഗസൂത്രകാരൻ നിഷേധിക്കുന്നത്; ഈശ്വര
ങ്കലുള്ള അനുരക്തിയെയല്ല. അതിനാൽ രാഗത്വം ഹേതുവാ
യിട്ടുമാത്രം ഭക്തി ഉപേക്ഷിക്കപ്പെടേണ്ടതാണ് എന്നു പറയു
ന്നത് അസംബന്ധമാകുന്നു.

ഭക്തി കർമ്മത്തിനേക്കാളും, ജ്ഞാനത്തിനേക്കാളും, യോ
ഗത്തിനേക്കാളും, ശ്രേഷ്ഠമാകുന്നു.

തപസ്വിഭ്യോധികോ യോഗീ ജ്ഞാനിഭ്യോപി മതോധികഃ
കർമ്മിഭ്യശ്ചാധികോ യോഗീ തസ്മാദ്യോഗീ ഭവാർജ്ജുന.
യോഗിനാമപി സർവ്വേഷാം മദ്ഗതേനാന്തരാത്മനാ
ശ്രദ്ധാവാൻ ഭജതേ യോ മാം സ മേ യുക്തതമോ മതഃ.

എന്നു ഭഗവൽഗീതയിൽ പറയുന്നു. കർമ്മവും ജ്ഞാന
വും യോഗവും പരമാവധിവരെ മാത്രമേ കൊണ്ടുപോകുന്നു
ള്ളൂ. തൽപ്രാപ്തിക്കു ഭക്തികൂടാതെ കഴിയുന്നതല്ല. ഭക്തിക്കു
ള്ള ഈ ശ്രേഷ്ഠതമത്വം ഗീത ൧൨-മദ്ധ്യായത്തിൽ ശ്രീകൃ
ഷ്ണഭഗവാനും അർജ്ജുനനും തമ്മിലുള്ള സംവാദംകൊണ്ടു സ്പ
ഷ്ടമാകുന്നുണ്ട്.

ഭക്തി എന്നതു ശ്രദ്ധയല്ല. എന്തെന്നാൽ ശ്രദ്ധ സാധാരണമാകുന്നു. ശ്രദ്ധ ഭക്തിക്കു സഹായമായിരിക്കുന്നതല്ലാതെ അതു ഭക്തിയാവുകയില്ല. 'ശ്രദ്ധാവാൻ ഭജതേ യോ മാം സ മേ യുക്തതമോ മതഃ' (ഭ. ഗീ) എന്ന ദിക്കിൽ ശ്രദ്ധ ഭക്തിസാധനമായിട്ടാണ് പറയപ്പെടുന്നത്.

ബ്രഹ്മപ്രതിപാദകമായ വേദാന്തസൂത്രങ്ങളും ഭക്തിമീമാംസതന്നെയാകുന്നു. 'അഥാതോ ബ്രഹ്മജിജ്ഞാസാ' എന്ന സൂത്രംകൊണ്ടു സച്ചിദാനന്ദബ്രഹ്മത്തിന്റെ സ്വരൂപജ്ഞാനം മാത്രമുണ്ടാകണമെന്നല്ല സൂത്രകാരന്റെ ഉദ്ദേശം. എന്തെന്നാൽ ആത്മാ സ്വതഏവ സിദ്ധമാകുന്നു. അതല്ലെങ്കിൽ 'ഞാനില്ല' എന്നായിരിക്കും എല്ലാവരുടേയും ബോധം. അതിനുപകരം 'ഞാനുണ്ട്' എന്നതന്നെയാണ് എല്ലാവൎക്കും തോന്നുന്നത്. ആത്മാ ഉണ്ട് എന്ന ജ്ഞാനത്തോടുകൂടിത്തന്നെ ബ്രഹ്മസത്തയും സ്ഥാപിക്കപ്പെടുന്നു. അതിനാൽ ബ്രഹ്മമീമാംസ എന്നതു ഭക്തിമീമാംസതന്നെയാകുന്നു. രണ്ടും കൎമ്മകാണ്ഡാൽ പരമാണ് പ്രതിപാദിക്കപ്പെടുന്നത്.

ഈശ്വരനെപ്പററിയുള്ള ശ്രവണം, തൽസ്മരണം, നിദിദ്ധ്യാസനം, എന്നിവയെ നിരന്തരമായി ശീലിച്ചാൽ മാത്രമേ ഈശ്വരങ്കൽ പരാനുരക്തിരൂപമായ ഭക്തി സിദ്ധിക്കപ്പെടുകയുള്ളു. നെല്ലു കുത്തി ഉമിമാത്രം പോയാൽ പോരാ. പിന്നേയും പലപ്രാവശ്യം കുത്തിയാലെ അരി വെളുത്തുവശാവുകയുള്ളു. അതിനാൽ പരഭക്തി സിദ്ധിക്കണമെങ്കിൽ മനസ്സിനെ സൎവ്വദാ ഈശ്വരങ്കൽത്തന്നെ ഉറപ്പിക്കേണ്ടതാകുന്നു.

പരഭക്തിയെ സിദ്ധിക്കുന്നതിന് അനേകം സഹായങ്ങൾ ആവശ്യമാകുന്നു. ശാസ്ത്രങ്ങളിലും ഗുരുവിങ്കലും വിശ്വാസം വേണം; സദാചാരങ്ങളെ ശീലിക്കണം; പുണ്യകൎമ്മങ്ങളെ ചെയ്യണം; പാപകൎമ്മങ്ങളിൽനിന്നു വിരമിക്കണം; ദേഹത്തേയും മനസ്സിനേയും സ്വാധീനമാക്കുകയും വേണം.

സംസാരബന്ധത്തിൽനിന്നു നിവൃത്തിക്കുന്നതിന് ഈ

പാരമാർത്ഥ്യത്തിൽ മനസ്സിനെ സ്വയം ഉല്പാദകമായതാകുന്നുവെന്നു കാശ്യപമഹർഷി പറയുന്നു. ജീവാത്മാവും പരമാത്മാവും ഒന്നാകയാൽ മനസ്സിനെ ആത്മാവിൽ ഉല്പാദകമെന്നതാകുന്നുവെന്നു വ്യാസമഹർഷിയും പറയുന്നു. എന്നാൽ ശ്രുതിയുക്തികളെക്കൊണ്ടു നോക്കുമ്പോൾ അവ രണ്ടുമസത്യമാകുന്നുവെന്നു ബോദ്ധ്യപ്പെടുന്നതാണ്.

ലൗകികമായിട്ടുള്ള സ്നേഹവിശേഷങ്ങൾക്ക് എന്തെല്ലാം ലക്ഷണങ്ങൾ കാണപ്പെടുന്നുവോ അവയിൽനിന്ന് ഉത്തമഭക്തിയുടെ ലക്ഷണങ്ങളും ഊഹിക്കപ്പെടാവുന്നതാണ്. ഉത്തമഭക്തിയുടെ ചില ലക്ഷണങ്ങൾ—സമ്മാനം, ബഹുമാനം, അദ്ദേഹത്തിന്റെ സമീപത്തിൽ എപ്പോഴുമിരിക്കുവാൻ പ്രീതി, തദ്വിയോഗത്തിൽ വിരഹം, ഇതരവസ്തുക്കളിൽ ഉദാസീനഭാവം (വിചികിത്സ), ഈശ്വരമഹിമയെ വർണ്ണിക്കുന്നതിൽ സന്തോഷം, അദ്ദേഹത്തിനു വേണ്ടിയാണ് തന്റെ ജീവിതം എന്ന ഭാവം (തദർത്ഥപ്രാണസ്ഥാനം), എല്ലാം അദ്ദേഹത്തിന്റേതാണ് എന്ന വിചാരം (തദീയത), എല്ലാം ഈശ്വരമയമാണ് എന്ന ഭാവന (സർവ്വതദ്ഭാവം), അപ്രാതികൂല്യം, എന്നിവയാകുന്നു.

ഈശ്വരന്റെ അവതാരങ്ങളിൽ ഭക്തി ചെയ്യുന്നതും പരമാർത്ഥഭക്തിയായി ഗണിക്കപ്പെടുന്നു. ഈശ്വരന്റെ അവതാരങ്ങളുടെ തത്ത്വത്തെയും, പ്രയോജനത്തെയും, അറിയുന്നവൻ ജനനമരണരൂപമായ സംസാരത്തെ പ്രാപിക്കുന്നില്ല. 'ജന്മ കർമ്മ ച മേ ദിവ്യമേവം യോ വേത്തി തത്ത്വതഃ, ത്യക്ത്വാ ദേഹം പുനർജന്മ നൈതി മാമേതി പാണ്ഡവ' എന്നു ഗീതയിൽ ഭഗവാൻ പറയുന്നു. ജീവികളെപ്പോലെ അദ്ദേഹത്തിന്റെ അവതാരം കർമ്മാധീനമായിരിക്കുന്നില്ല. ദുഃഖിതന്മാരായിരിക്കുന്ന ജീവികളിൽ കാരുണ്യം ഹേതുവായിട്ട് അവരെ അനുഗ്രഹിക്കണമെന്ന ഉദ്ദേശത്തോടുകൂടിയാണ് ഭഗവാൻ സ്വമായാശക്തിയെ വശീകരിച്ച് അവതാരം ചെയ്യുന്നത്.

ഭക്തിയെ എപ്രകാരമാണ് ശീലിക്കേണ്ടത് എന്നു ഭഗവൽഗീത ൯-മദ്ധ്യായത്തിൽ പല ഘട്ടങ്ങളിലായി പറ

യുന്നതു്. ഇവയെല്ലാം പരഭക്തിക്കുള്ള സാധനങ്ങളാകുന്നു. ഇവയുടെ പരിശീലനംകൊണ്ടു് അന്തഃകരണശുദ്ധി വരുന്നു. അതിന്റെ ശേഷം പരഭക്തിയെ പ്രാപിക്കുകയും ചെയ്യുന്നു.

സർവ്വവും ഈശ്വരങ്കൽ അർപ്പിക്കുന്നതു ബന്ധനിവൃത്തിക്കുള്ള ആദ്യത്തെ കല്പടയാകുന്നു. ഭക്തിയെ ശീലിക്കുന്ന കാലങ്ങളിൽ ധ്യാനത്തെ നിയമിച്ചിട്ടുള്ളതു് ഇതരവിഷയങ്ങളിൽ മനസ്സിനെ വിടാതെ സർവ്വദാ ഈശ്വരങ്കൽത്തന്നെ ഉറപ്പിക്കുന്നതിനാകുന്നു.

ഭക്തിക്കു വേറൊരു വിശേഷം കൂടിയുണ്ടു്. ഈശ്വരനെത്തന്നെ സദാ ധ്യാനം ചെയ്യുന്നവനു പാപനിവൃത്തിക്കാകട്ടെ വേറെ വല്ലതിനുമാകട്ടെ തപസ്സുകളെയും, വ്രതങ്ങളെയും, വിവിധ കർമ്മങ്ങളെയും ചെയ്തിട്ടാവശ്യമില്ല. അവന്റെ അന്തഃകരണത്തിൽ വേറെ ഒന്നിനും സ്ഥലമില്ലാതായി ഭവിക്കുന്നു.

സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ
അഹം ത്വാ സർവ്വപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ.

എന്നു ഭഗവദ്വാക്യം തന്നെയുണ്ടു്.

മഹാ നീചന്മാർക്കുകൂടി ഭക്തിയെ ശീലിക്കാവുന്നതാണു്. ഭക്തിയെ ശീലിക്കുന്നവനു് ഈ ജന്മത്തിൽ പരഭക്തിയെ പ്രാപിപ്പാൻ സാധിച്ചില്ലെങ്കിലും അവൻ പിന്നെ ജന്മത്തെ പ്രാപിക്കുന്നതല്ല. മരണാനന്തരം ഈശ്വരസന്നിധാനത്തിൽവെച്ചു് അവന്റെ ഭക്തി പൂർണ്ണതയെ പ്രാപിക്കുന്നതാണു്. മഹാനീചന്മാരെന്നപോലെ മഹാ പാപികളും, സ്ത്രീശൂദ്രാദികളും, ഭക്ത്യധികാരികളാണെന്നതിനു ഭഗവദ്വാക്യംതന്നെ പ്രമാണമായിട്ടെടുക്കാവുന്നതാണു്. ഉത്തമഭക്തി ഏകാന്തഭാവത്തെ സൂചിപ്പിക്കുന്നു എന്നു 'സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ' എന്ന ഗീതാർത്ഥംകൊണ്ടുതന്നെ വ്യക്തമാകുന്നു. പരഭക്തികൊണ്ടു് എല്ലാവരും മുക്തന്മാരായി ഭവിക്കുന്നു. 'ഭക്തിം മയി പരാം കൃത്വാ മാ

മാമേവൈഷ്യസ്യസംശയഃ" എന്നു ഭഗവാൻ ഗീതയിൽ പറയുന്നു *

ഇങ്ങിനെ പലസ്ഥാനങ്ങളിലും നിന്നു ഭക്തിയെ പരിശോധിച്ചതിന്റെ ശേഷം ഇനി നാരദോപദേശപ്രകാരം നിർമ്മിച്ചിട്ടുള്ളതും, വ്യാസമഹർഷിക്കു പരമതൃപ്തിയെ ഉണ്ടാക്കിത്തീർത്തിട്ടുള്ളതുമായ ശ്രീമൽഭാഗവതപുരാണത്തിലേക്കു കടക്കുക.

ഭാഗവതത്തിൽ മുക്തിസാധനമായിട്ടു ഭക്തിമാർഗ്ഗമാണു് പ്രധാനമായി പ്രതിപാദിക്കപ്പെടുന്നതു്. അതിൽ ഭക്തിയുടെ ലക്ഷണം വിസ്തരിച്ചു പറയുന്നു. പിന്നെ പലവിധത്തിലുള്ള പൂജാവിധികളും, ഉപാസനാക്രമങ്ങളും, സജ്ജനസംസർഗ്ഗത്തിന്റെ മാഹാത്മ്യം എന്നിവയേയും, ഭഗവൽകഥാശ്രവണം, നിരന്തരമായിട്ടുള്ള ഭഗവൽസ്മരണം, അഹിംസാദി ഉത്തമധർമ്മങ്ങളുടെ ആചരണം ഇത്യാദി അവശ്യം ശീലിക്കേണ്ടതാണെന്ന സംഗതിയേയും, ഭക്തിസംബന്ധമായി അനേകം വേറെ വിഷയങ്ങളേയും, അതിൽ പ്രതിപാദിക്കുന്നു. പിന്നെ ഉത്തമന്മാരായ ഭക്തന്മാരുടെ കഥകളെ പറയുന്നു. ധ്രുവൻ, പ്രഹ്ലാദൻ മുതലായ ബാലന്മാരും, വൃന്ദാവനത്തിലുള്ള ഗോപീജനങ്ങളും, ദുർവൃത്തന്മാരായ അജാമിളൻ മുതലായവരും, കുബ്ജ എന്ന ഒരു കൂനിയും, ദ്രവ്യത്തിൽ അതിതൃഷ്ണയോടുകൂടിയിരുന്ന ഒരു പുംശ്ചലിയും, പിന്നെയും അനേകംവിധത്തിലുള്ള അസംഖ്യം ജനങ്ങളും എപ്രകാരമാണു് പരമഭാഗവതന്മാരായി മുക്തിയെ പ്രാപിച്ചതു് എന്ന കഥകളേയും വിസ്തരിച്ചു പറയുന്നുണ്ടു്. ധ്രുവൻ,

* മദ്രാസിലെയുള്ള ശ്രീ. ഏ. ബി. എൻ., എന്ന ഒരു വിദ്വാൻ ശാണ്ഡില്യസൂത്രങ്ങളെ ഇംഗ്ലീഷിലേക്കു തർജ്ജമ ചെയ്തു ഒരു ഇംഗ്ലീഷ് വ്യാഖ്യാനത്തോടുകൂടി പ്രസിദ്ധം ചെയ്തിട്ടുണ്ടു്. ആ പുസ്തകം ശാണ്ഡില്യാഭിപ്രായത്തെ മേൽ വിവരിച്ചപ്രകാരം എഴുതുന്നതിനു് എനിക്കു വളരെ സഹായമായി തീർന്നിട്ടുണ്ടു്.

പ്രഹ്ലാദൻ മുതലായവർ പ്രപന്നഭാവത്തോടും, ഗോപിമാർ ഭഗവാൻ തങ്ങളുടെ ഭർത്താവാണ് എന്ന ഭാവനയോടും, നന്ദഗോപർ വസുദേവർ മുതലായവർ പുത്രവാത്സല്യഭാവത്തോടും, അക്രൂരൻ ഉദ്ധവർ മുതലായവർ ദാസ്യഭാവത്തോടും, പരമഭക്തന്മാരും ജ്ഞാനികളുമായ നാരദപ്രഭൃതികൾ ശാന്തരൂപേണയും, അർജ്ജുനൻ സഖ്യഭാവത്തോടും, കംസൻ മുതലായവർ ഭയമെന്ന ചിത്തവൃത്തിയേയും ശിശുപാലപ്രഭൃതികൾ ക്രോധമെന്ന ചിത്തവൃത്തിയേയും പ്രേമാസ്പദനും രസസ്വരൂപനുമായ ഈശ്വരനെ ലക്ഷ്യമാക്കി പ്രയോഗിച്ചിട്ടും, ഖട്വാംഗൻ മുതലായവർ സർവ്വധർമ്മങ്ങളേയുമുപേക്ഷിച്ച് അദ്ദേഹത്തെത്തന്നെ ശരണം പ്രാപിച്ചിട്ടും — ഇങ്ങിനെ പലവിധത്തിലുള്ള ജനങ്ങൾ പലവിധ അവസ്ഥകളിലിരുന്നുകൊണ്ടു പലവിധ ഉപായങ്ങളെക്കൊണ്ടാണ് പരമകാരുണികനായ ഭഗവാങ്കൽ ഭക്തിയെ ഉറപ്പിച്ച മോക്ഷത്തെ പ്രാപിച്ചിട്ടുള്ളത്. ക്രോധം, ഭയം മുതലായ ചിത്തവൃത്തികളെ ഈശ്വരങ്കൽ പ്രയോഗിച്ചാൽ ഒരുവൻ എങ്ങിനെയാണ് പരമഗതിയെ പ്രാപിക്കുന്നത് എന്ന് ഇനിയും ചിലർക്കു ശങ്ക ജനിച്ചേക്കാം. അതിന്നു വേദാന്തവിധത്തിൽ സമാധാനം പറയുന്നു. ഭഗവാന്റെ നേരെ ക്രോധമുള്ളവൻ അദ്ദേഹത്തെ സർവ്വദാ സ്മരിക്കുന്നു. അപ്പോൾ അദ്ദേഹത്തിന്റെ അചിന്ത്യമഹിമയേയും അനന്തഗുണങ്ങളേയും അവന്നു സദാ സ്മരിക്കേണ്ടിവരുന്നു. ഇങ്ങിനെ അവന്റെ അന്തഃകരണം നിരന്തരമായ ഭഗവൽസ്മരണെകൊണ്ടു പരിപക്വമായി ഭവിക്കുമ്പോൾ ലഘുവായ ഒരു കാരണത്താൽ അവന്റെ ഭാവന ക്ഷണനേരംകൊണ്ടു ഭേദപ്പെട്ടുവരാവുന്നു. അപ്പോൾ കരുണാസമുദ്രമായ ജഗദീശ്വരൻ അവനിൽ സ്വസ്വരൂപേണ പ്രകാശിക്കുന്നു — പ്രേമസ്വരൂപനായി പ്രകാശിക്കുന്നു; ശത്രുദമനനായി പ്രകാശിക്കുന്നു. അതിനാൽ അതിൽ യാതൊരു യുക്തിഭംഗവുമില്ല.

ചുരുക്കിപ്പറയുന്നതായാൽ ഭക്തിയെ ഇവിടെ എത്രയെല്ലാം വിധത്തിൽ പ്രതിപാദിച്ചുവോ അതിനെല്ലാം ഉദാഹരണമായിട്ടുള്ള ഭക്തന്മാരുടെ കഥകൾ ഭാഗവതത്തിൽനിന്നെടുത്തു കാണിക്കാവുന്നതാണ്. എന്നാൽ ആവക മിക്ക കഥകളും നമ്മുടെ ഇടയിൽ അധികംപേർക്കും പ്രസിദ്ധമാകയാലും അവയെ പ്രത്യേകം എടുത്തു കാണിക്കുന്നതായാൽ ഈ അവതാരിക അസാമാന്യമായി ദീർഘിക്കുമെന്ന ഭയത്താലും, അതിന്നായി ഉദ്യമം ഒരുങ്ങുന്നില്ല.

ദ്വാദശസ്കന്ധങ്ങളോടുകൂടിയ ഭാഗവതഗ്രന്ഥത്തിലെ ദശമസ്കന്ധത്തിൽ ഭഗവൽകഥകളല്ലാതെ വേറെ യാതൊന്നുമില്ല. അതിൽ ഭഗവാന്റെ ശ്രീകൃഷ്ണാവതാരംകൊണ്ടുള്ള പ്രയോജനാംശത്തെയും, അവതാരമഹിമയെയും, ശ്രീകൃഷ്ണനായി അവതരിച്ചതിന്റെ ശേഷമുള്ള അദ്ദേഹത്തിന്റെ വിവിധ ലീലകളെയും, ലോകാനുഗ്രഹാർത്ഥമായി അദ്ദേഹം ചെയ്തിട്ടുള്ള വിവിധകർമ്മങ്ങളെയും, ഏറ്റവും വിസ്താരമായി പ്രതിപാദിക്കുന്നു. അതിനാൽ ദശമത്തിന്നാണ് എല്ലാറ്റിലും അധികം പ്രാധാന്യം കല്പിച്ചിട്ടുള്ളത്.

ആനന്ദാശ്രമം }    കെ. എം.



ശ്രീമഹാഭാഗവതം

# ദശമം.

## കേരളഭാഷാഗാനം.

---

ഹരിഃ ശ്രീ ഗണപതയേ നമഃ

അവിഘ്നമസ്തു.

---

ശാരികകുലമണിമൗലിയിൽവിളങ്ങുന്ന ചാരുതരമേകിളിപ്പൈതലേവരികനീ * സാരമായുള്ളമധുപഞ്ചസാരയുംപാലും പാരമായുണ്ടു[illegible]ണ്ടങ്ങും * പാരാതെയൊഴിച്ചുനിന്നാലസ്യംകളഞ്ഞുനീ സാരമായുള്ളകഥചൊല്ലുകമടിയാതെ * ആദിനായകൻജഗന്നായകൻപരമാത്മാ വേദവേദാന്തവേദ്യനാകിയനാരായണൻ * യാദവാന്വയത്തിങ്കൽകൃഷ്ണനായവതരിച്ചാദരപൂർവ്വമോരോലീലകൾചെയ്തതെല്ലാം * വ്യക്തമായ്തെളിഞ്ഞോട്ടുചൊല്ലെന്നാമതുകേട്ടാൽ മുക്തിയുംലഭിച്ചീടുമെന്നല്ലോശാസ്ത്രങ്ങളും * ഭക്തന്മാരുടെവാക്യമിങ്ങിനെകേട്ടനേരം പൈങ്കിളിപ്പൈതൽതാനുമിവരോടരുൾചെയ്താൾ * കൃഷ്ണലീലകൾകേൾപ്പാൻനിങ്ങൾക്കുമനതാരിൽ തൃഷ്ണയുണ്ടായതോർത്താൽഭാഗ്യമെന്നതേയുള്ളൂ * ഐഹികസുഖങ്ങളുംമോക്ഷവുംവന്നീടുവാൻ ദേഹികൾക്കിതുപോലെമറ്റൊന്നില്ലറിഞ്ഞാലും * ഇന്നിതുവിസ്തരിച്ചുചൊല്ലുവാനോർത്തുകണ്ടാൽ പന്നഗാധീശൻപോലുമെളുതല്ലെന്നുനൂനം * എങ്കിലുംചുരുക്കിഞാൻചൊല്ലുവൻകേട്ടപോലെ പങ്കജമിഴിമാരേകേട്ടുകൊള്ളുവിൻനിങ്ങൾ * വാരണവദനനാംവാണിയുംവിരിഞ്ചനും മാരാരാതിതാനുമിന്ദ്രാദിദേവന്മാരും * നാരദനാദിമുനിശ്രേഷ്ഠരുംദ്വിജന്മാരും പാരാതെയനുഗ്രഹംനൽകേണംനമുക്കിപ്പോൾ * സാരസേക്ഷണജയമാധവജയജയ ദേവദേവേശമധുസൂദനവാസുദേവജയ * ഭക്തന്മാരുടെചിത്ത[illegible] ഭക്തവത്സലപാഹിസന്തതംവന്ദേ

മാകഷിച്ചതുമൂല മുണ്ടാകുംസങ്കഷണനെന്നൊരുനാമംപി
ന്നെ * കൃഷ്ണവൎണ്ണത്തെപ്പൂണ്ടനന്ദനനവനുടൻ കൃഷ്ണനെന്നൊ
നാമമിക്കാലംപറയേണ്ടു * മുന്നമങ്ങൊരുകാലം ബാലനായി
വൻതന്നെ വന്നുടൻവസുദേവപുത്രനായ്പിറക്കയാൽ * ചൊ
ല്ലീടാംവാസുദേവനെന്നൊരുനാമംകൂടി ചൊല്ലുവാനരുതിവ
ൻതന്നുടെനാമമെല്ലാം * നാമങ്ങൾകൎമ്മങ്ങളുംജന്മങ്ങളിവ
യെല്ലാം സീമയില്ലിതുമിവന്നെന്നത്രെപറയാവൂ * ദുഃഖങ്ങളോ
രോതരംനിങ്ങൾക്കുവന്നീടുന്ന തൊക്കച്ഛേദിക്കുമിവനെന്നുള്ളു
ധരിച്ചാലും * വിശ്വസിച്ചാലുംനിങ്ങളിവനെവഴിപോലെ
രാശപൂണ്ടുകൊണ്ടുസൎവ്വവുംസിദ്ധിച്ചീടും * വിസ്തരിച്ചുര
പ്പറയുന്നതെന്തിനുമൊരു ദുത്തമപുരുഷനുതുല്യമായ്ച്ചമകി
ൻ * ഏവമെല്ലാമുരചെയ്തുഗൎഗ്ഗനമെഴുന്നള്ളി നന്ദഗോപ
നുമേറ്റംസന്തോഷത്തോടുവാണാൻ * മുട്ടുകൾകുത്തിക്കൊ
ണ്ടുബാലന്മാരതുകാല മൊരൊട്ടൊട്ടുനടന്നീടുംവീണിടുമിടയിടെ
സഞ്ചരിപ്പതുകണ്ടു കൌതുകത്തോടുംകൂടി ച്ചഞ്ചലാക്ഷിമാരെടു
ത്തീടുവാൻചെല്ലുന്നേരം * സന്മധുപൊഴിയുന്നപുഞ്ചിരി
യോടുംചെന്നു അമ്മമാരുടെമടിതന്നിലണഞ്ഞീടും * ചേറു
കളണിഞ്ഞതുമുടച്ചുംബനനിവർ കൂറോടുമുലകൊടുത്താനന്ദി
ച്ചിരുന്നീടും * പിന്നെയങ്ങവർപശുപാലന്മാരുടെപിന്നാ
ലെചെന്നീടുംവേഗത്തോടുമുട്ടുകാൽകുത്തിത്തന്നെ * ചെന്നുടൻ
പശുബാലൻതന്നുടെവാലുതന്നെ ലൊന്നിച്ചുപിടിപെട്ടുമന്ദ
മായ്വലിച്ചിടും * അന്നേരംപശുബാലരോടീടുന്നതുകണ്ടു പി
ന്നാലെചെല്ലുന്നേരംവീണീടുമിടയ്ക്കിടെ * നന്ദനമതുകണ്ടു
ചെന്നെടുത്താശ്ലേഷിച്ചു തന്നുടെപുത്രന്മാൎക്കു പല്ലവുംകൊടു
ത്തീടും * മന്ദഹാസവുംചെയ്തുചൊല്ലീടുംമാതാവെന്നു മൊന്നു
മതിരിച്ചറിഞ്ഞീടുവാൻതക്കം * അച്ഛനെന്നതുമമ്മയെ
ന്നതുംതിരിഞ്ഞിട്ട മൊച്ചകൾകേൾക്കുന്നതുമുത്സവമെല്ലാവ
ൎക്കും * അവ്യക്തവൎണ്ണങ്ങളുമാകുലാക്ഷരങ്ങൾകേൾക്കുന്നതും സു
വ്യക്താക്ഷരവാക്യംനിശ്ചയമെന്നതേയും * അങ്ങിനെചെറു
ത്തുനാൾചെന്നൊരുശേഷമവർ മംഗലപാദാംബുജസഞ്ചാരം
ചെയ്തുവന്നാർ * നാലഞ്ചുപദംവെക്കുന്നേരത്തുപതിക്കയും
ബാലന്മാർചിലരപ്പോൾചെന്നങ്ങുപിടിക്കയും * പിന്നെയു

ന്നീടുന്നാകിലൊ * ചൊന്നതുപോലെകേട്ടബാലകൾവാ
ങ്ങീട്ടും നിന്നൊൻതരികയില്ലെല്ലാടിലറിഞ്ഞാലും * നന്ദ
നോടുചെയ്യുമെന്തുചെയ്തീടും താത നെന്നതുകേട്ടവരും ല
ജ്ജയാപൂണ്ടാർ * ഹസ്തങ്ങൾകൊണ്ടുതന്നെഗുഹ്യദേശവു
മൊറം പൊത്തിക്കൊണ്ടാലിൻകീഴെവന്നാരന്നേരംകൃഷ്ണൻ
ശുദ്ധഭാവത്തെക്കണ്ടുംതകരമെപ്രേമംകണ്ടും ബാലമോദേന
ഗോപനാരിമാരോടുചൊന്നാൻ * വസ്ത്രംകൂടാതെചെന്നുവെ
ള്ളത്തിലിറങ്ങിയ ദൌഷ്ട്യംഹരിനിന്ദയാശ്ശുണാനിങ്ങൾക്കെ
ല്ലാം * എന്നതുകൊണ്ടുശിരസ്യഞ്ജലിബന്ധംചെയ്തു മന്ദമെ
ന്നിയെനിജവസ്ത്രങ്ങൾവാങ്ങിക്കൊൾവിൻ * എന്നുകേട്ടവ
രെല്ലാമേകൈകരാരാകരംകൊണ്ടു വന്ദിച്ചനേരംകൃഷ്ണനിത്തരമുര
ചെയ്തു* ഏകഹസ്തങ്ങൾകൊണ്ടുദേവനെവന്ദിക്കിലൊ വൈ
കാരതമമോഹഹസ്തമെറിച്ചുകളയേണം * എന്നുചൊല്ലുന്നമുനി
വസ്ത്രവുംശാസ്ത്രങ്ങളല്ല എന്നതുകൊണ്ടുരണ്ടുകൈകൊണ്ടുംകൂപ്പി
ടുവിൻ * അങ്ങിനെകേട്ടനേരംഗോനാമാരുംവ്രത ഭംഗശങ്കയാ
രണ്ടുകൈകൊണ്ടുംകൂപ്പീടിനാർ* എന്നതുകണ്ടുകൃഷ്ണനേറവും
സന്തോഷിച്ചു മന്ദമെന്നിയെകൊടുത്തീടിനാൻവസനങ്ങൾ*
അങ്ങിനെചെയ്തുകൊണ്ടുമിണ്ടുനാംകൃഷ്ണൻതന്നോ ടംഗനാജന
ങ്ങൾക്കേറീടസംതൊന്നീലെത്തും * വസ്ത്രവുമെടുത്തവരെത്രയും
ലജ്ജയോടും തന്നെത്രവഹിന്നീടിനാരാത്മമെഗമിച്ചീല * നാ
രിമാരുടെകാമമറിഞ്ഞുമോദത്തോടും വാരിജവിലോചനനി
ത്തരമുരചെയ്തു * സുന്ദരിമാരാം നിങ്ങൾക്കുള്ളൊരുമനോരഥ
മിന്നുഞാനറിഞ്ഞിതുലജ്ജയുമുണ്ടാകേണ്ട * ആരെരേവാട്ടമെ
ന്നാശ്ലേഷവീക്ഷണങ്ങൾക്ക സാദരംമുക്തിപോലുംനൽകും
ഞാൻമടിയാതെ*കാമത്താൽസേവിക്കിലുംകാലംകൊണ്ടവർ
കൾക്കകാമിനിമാരെമുക്തിനൽകീടുമറിഞ്ഞാലും * ദേവിയെ
സ്സേവിച്ചതിനുള്ളതാംഫലം നിങ്ങൾ ക്കാവലുംവൈകീടാ
തെകൈവരുമവർതോന്നും * എന്നുകേട്ടവരെല്ലാംവന്നാസ
ന്തോഷത്തോടും ചെന്നുതൻഗൃഹംപൂകകാലവുംപാർത്തുവാ
ണാർ * ഗോപസ്ത്രീജനമെല്ലാംപോയനേരംകൃഷ്ണൻ
ഗോപബാലകന്മാരോടിത്തരമരുൾചെയ്തു * ആരുതപാഹി
മവൽമെന്നിവസഹിച്ചുടൻ പൊനസികന്മായനെല്ലാരു
പ്പങ്ങളും * അർക്കരശ്മികൾകൊണ്ടുതപിച്ചജനങ്ങളു

ഭക്ഷണം വന്ദിച്ചു പത്നിമാരോടീവണ്ണമുരചെയ്താർ * നന്ദനന്ദ
നൻ കൃഷ്ണൻ ബലരാമനോടൊരുമിച്ചു വന്നിഹപാർത്തീടുന്നു നിങ്ങ
ളെക്കണ്ടീടുവാൻ * അന്നവും നൽകീടേണമെത്രയും വിശക്കു
ന്നു എന്നവർ നിങ്ങളോടു ചൊല്ലുവാനരുൾ ചെയ്തു * എന്നതു
കേട്ടനേരം പത്നിമാരെല്ലാവരും വന്നൊരു സംഭ്രമത്തോടുമൊന്നി
ച്ചെഴുന്നീറ്റു * എത്രയും രുചിയുള്ളോരന്നവും കറികളു മെ
ത്രയും ഭക്തിയോടും കൊണ്ടൊത്തു പുറപ്പെട്ടാർ * ഭർത്താവും പുത്ര
ന്മാരും താതനും ഇവരെല്ലാ മെത്രയും തടുത്തിട്ടും നിന്നതില്ലാ
രുവരും * സത്വരമവർ ചെന്നു കാനനം പുക്കനേരമെത്രയും
സമീപത്തു കൃഷ്ണനെ കാണായ്വന്നു * നീലക്കാർകൂന്തൽ കെട്ടി
പ്പീലിയുമണിഞ്ഞുടൻ ഫാലദേശത്തിൽ നല്ല തിലകമതും ചേ
ർത്തു * മന്ദഹാസവും പൂണ്ടു സുന്ദരവദനവും കണ്ടരെയെക്കള
ഞ്ഞീടുന്ന നേത്രങ്ങളും * നല്ലൊരു തങ്കപ്പതക്കം നാണിക്കമധ്യ
മവും നല്ല സൽക്കർണ്ണികാരകർണ്ണപൂരങ്ങളും * വന്യമാലയും ന
ല്ല പീതമാം വസനവും പൊന്നരഞ്ഞാണും രത്നശോഭിതമഞ്ജീര
വും * കങ്കണങ്ങളും പൂണ്ടു വേണുവും പിടിച്ചുടൻ തൻകരം
ശ്രീദാമാവിൻ ചുമലിൽ വെച്ചുകൊണ്ടു * അന്യഹസ്തത്തി
ലൊരു പങ്കജം പിടിച്ചുകൊണ്ടു ന്യൂനാർബ്ബാലന്മാരെയും കടാ
ക്ഷിച്ചു * കായാമ്പൂനിറമൊത്ത കൃഷ്ണനെ കണ്ടനേരം മായാമ
നിയെ വിപ്രപത്നിമാർ വണങ്ങിനാർ * നേത്രങ്ങൾകൊണ്ടു
കൃഷ്ണൻ തന്നുടെ രൂപാമൃത മത്ര മസ്ത്രീകൾ പാനം ചെയ്തു ചെ
യ്തു നന്ദിച്ചാർ * മന്ദഹാസവും ചെയ്തു കൃഷ്ണനും കരുണയോട
ന്നവരോടു മന്ദമായുരചെയ്തു * സൌഖ്യമല്ലയോ നിങ്ങൾ
ക്കൊക്കയുമിക്കാലം മുഖ്യമായിട്ടു നിങ്ങൾക്കെന്തു ഞാൻ ചെ
യ്യേണ്ടു * ഭർത്തൃപുത്രാദികളെയൊക്കെയും വെടിഞ്ഞുകൊണ്ടു
ത്രവന്നതു മൂലം സന്തുഷ്ടനായേനഹം * ഒക്കെയും വെടിഞ്ഞെ
ന്നെ ചിന്തിക്കും ജനങ്ങൾക്കു ഭക്തവാത്സല്യം കൊണ്ടു മുക്തിയും
കൊടുക്കും ഞാൻ * നല്ലതു നിങ്ങൾക്കെല്ലാം വന്നുകൂടീടും മേ
ലിൽ കല്യാണശീലമാരാം പോയാലുമെങ്കിലിപ്പോൾ * നിങ്ങ
ളിങ്ങിരിക്കയാൽ യാഗവും മുടങ്ങിപ്പോം മങ്ങാതെ ചെന്നതു കഴി
ച്ചീടുവിൻ വൈകീടാതെ * ഇത്തരം വാക്കുകേട്ടു വിപ്രപത്നി
മാരെല്ലാം ചിത്തസന്താപത്തോടും കൃഷ്ണനോടുരചെയ്താർ * ഇ

ത്താരംക്രൂരവാക്യംചൊല്ലരുതഹോതങ്ങൾ ളെല്ലാരുമൊന്നാ
ന്നൊരുമ്യാനിവസിക്കണം * പങ്കജാക്ഷനാംസ്വാമിസന്നിധാനംതവ
പാദ പങ്കജംമോക്ഷപ്രദമാകയാലൊരുമിക്കാം * മന്ദുകാത
ന്നിൽവെച്ചുകൊള്ളു പാർത്തുങ്ങളെല്ലാ മെത്രനാളുണ്ടുകൊതി
ച്ചീടുന്നതെന്നിയേ * ആശ്വാസമോടതുമിന്നുകൈവരുത്തുക
വേണം പ്രാർത്ഥിച്ചതെല്ലാംനൽകുമീശ്വരനല്ലോഭവാൻ * മ
ത്താവുംപുത്രന്മാരുംബന്ധുവജനങ്ങളും മിത്രവർഗ്ഗവുമിതുകൊ
ണ്ടുതങ്ങളെയെല്ലാം * ഇന്നുകൈവെടിഞ്ഞാകിലെത്രയുംസു
ഖമത്രേ പിന്നെനിൻപാദമൂലേനിത്യവുംവാഴാമല്ലോ * എ
ന്നതുകേട്ടനേരംകൃഷ്ണനരുൾചെയ്തു ധന്യമാരത്രെനിങ്ങളില്ലസം
ശയമേതും * എന്നിലിന്നിതുപോലെമാനസമുറയ്ക്കയാൽ വ
ന്നുകൂടീടുംജന്മസാഫല്യംനിങ്ങൾക്കെല്ലാം * ശൃംഗാരസുഖ
ത്തിനുമതിചേതസ്സുഖത്തിനു മംഗലസംഗമമല്ലസൌഖ്യമെന്ന
റിഞ്ഞാലും * ചിത്തതാരിങ്കലൊത്തുവാഴുകസുഖമെട്ടു പ
ത്തുനാൾചെല്ലുന്നേരംകണ്ടുമെങ്കിലുംകൊള്ളാം * എന്നതു
കൊണ്ടുനിങ്ങളെന്നുമേമനതാരിൽ നന്നായിധ്യാനംചെയ്തു
നിത്യവുംവസിച്ചാലും * അങ്ങിനെചിരകാലംചെല്ലുന്ന
നേരത്തിങ്കൽ പംഗനമാരെനിങ്ങളെന്നോടുതന്നെചേരും * ഇ
ന്നിവിടെക്കുനിങ്ങൾവന്നതുകൊണ്ടുലോക രൊന്നുമേപാക
യുമില്ലങ്ങുഗമിച്ചാലും * എന്നുകേട്ടവരങ്ങുചെന്നപ്പോളെല്ലാ
വരും നന്ദിച്ചുമാഗേശരക്ഷംകഴിച്ചുവിധിപോലെ * അന്നൊ
രുവിപ്രപത്നിഭർത്താവുബന്ധിക്കയാൽ നന്ദനന്ദനൻതന്നെ
ക്കാണ്മാനായ്ഗമിച്ചീല * എന്നതുമൂലമവൾകൃഷ്ണരൂപവും
ധ്യാനി ച്ചനേരംതന്നെകൃഷ്ണൻതന്നോടുചേർന്നീടിനാൾ *
ഗോപബാലകന്മാരുംകൃഷ്ണനുംരാമൻതാനും സോപചാരമാമ
ന്നംഭുജിച്ചുമോദംപൂണ്ടാർ * വന്നസന്തോഷത്തോടുംഗോക
ലമകംപുക്ക പിന്നെയുമോരോതരംക്രീഡകൾചെയ്തുവാണാർ
വിപ്രന്മാരതുനേരംചിത്തത്തിൽനിരൂപിച്ചാ രപ്രിയംഭഗവാ
നനാമിന്നുചെയ്തുവല്ലോ * മൂഢമാനുഷൻകൃഷ്ണനെന്നുതന്നെ
യാചിച്ചിതു മൂഢതകൊണ്ടുകേട്ടതില്ലനാമതുമൂലം * നമ്മു
ടെശാസ്ത്രങ്ങളുംവേദവുംധർമ്മങ്ങളും ജന്മവുംകർമ്മങ്ങളുംനിഷ്ഫ
ലമായിവന്നു * യജ്ഞപുരുഷനായകൃഷ്ണനെനിന്ദിച്ചനാം യ

എന്നതു കേട്ടു കൃഷ്ണൻ മന്ദമായുരചെയ്താൻ നിന്തിരുവുള്ളമെ
ന്നതൊന്നീശനുമില്ലറിക നീ * കർമ്മങ്ങൾകൊണ്ടു ജീവലോകവും
ജനിക്കുന്നു കർമ്മങ്ങൾകൊണ്ടുതന്നെ മൃത്യുവും പ്രാപിക്കുന്നു *
കർമ്മത്തിന്നധീനന്മാരായുള്ള ജനങ്ങൾക്കു നന്മകൾ വരുത്തു
വാൻ മറ്റൊരുത്തനുമില്ല * നല്ലൊരു കർമ്മം ചെയ്താൽ നല്ലതു
നൽകുമിന്ദ്രൻ വല്ലാത്ത കർമ്മം ചെയ്താൽ പാപത്തും വരുത്തീടും *
എങ്കിലോ കർമ്മം താനേ കാരണമെന്നു വന്നു ശങ്കയില്ലിന്ദ്രൻ
പോലും കർമ്മത്തിൻ വശനല്ലോ * വല്ലാത്ത കർമ്മം ചെയ്തുവാഴു
ന്ന ജനത്തിനു നല്ലതു നൽകീടുവാനിന്ദ്രനാളല്ലാ കേൾ * ആ
കയാൽ കർമ്മവശന്മാരാം ജനങ്ങൾക്കു പാകശാസനനാലെന്തുള്ള
തെന്തൊരു ഫലം പിന്നെ * എന്നല്ല നിജകുലദൈവതമാരെ
ത്തന്നെ നന്നായിസ്സേവിക്കേണമെന്നല്ലോ ശാസ്ത്രങ്ങളും *
ആരെന്നാകിലും കുലദൈവതമാരെ വിട്ടന്യദൈവന്മാ
രെസ്സേവിച്ചുതുടങ്ങിയാൽ * നല്ലതു വരികയില്ലെന്നതുമല്ല പി
ന്നെ വല്ലതുമാപത്തുകളുണ്ടായിവരും താനും * നാരിമാർക്കു ഭ
ർത്താവിനെത്തന്നെ വിട്ടു ജാരസംഗമം ചെയ്യും പുംശ്ചലി
ക്കെന്നപോലെ * ഇന്നിപ്പോൾ ഗോപാലന്മാരാം നമ്മുടെ പൈക്ക
ളും വന്ദ്യരായ് വേദജ്ഞന്മാരാകിയ വിപ്രന്മാരും * ഗോക്ക
ളെപ്പല്ലുകൊണ്ടു രക്ഷിക്കും പശുക്കളും ഗോവർദ്ധനമാം കുലദൈ
വതമാകുന്നു * എന്നതുകൊണ്ടു വക്ര യാഗവും കഴിക്കേണ
മിന്നു യാഗത്തിനുള്ള കോപ്പുകൾകൊണ്ടുതന്നെ * നല്ലതു നൽ
കുമവരില്ലൊരു സംശയമേതും എല്ലാതലത്തിന്മേൽ വന്നുകൂട
ന്നാലും * കർമ്മസാക്ഷിയാം കൃഷ്ണൻ തന്നുടെ വാക്കുകേട്ടു നിശ്ച
ലൻ നന്ദൻ താനും മറ്റുള്ള വൃദ്ധന്മാരും * ചേതസി മന്ത്രം ചെയ്തു
കോപ്പുകൾ കൂട്ടീടിനാർ പായസാന്നം പൂപഭോഗപാനാദികളെ
ല്ലാം * വാടങ്ങളലങ്കരിച്ചുത്സവമോദത്തോടും ഗോക്കൾ
കൂട്ടിക്കൊണ്ടു ഗോവർദ്ധനം നോക്കിനാർ * പായസാപൂപ
വത്സഭോജനാദികൾകൊണ്ടും ശ്രേയമെന്നിയെ വിപ്രശ്രേഷ്ഠ
രെപ്പൂജചെയ്താർ * നന്ദാദിഗോപന്മാരും പൈക്കളെ അലങ്കരി
ച്ചുന്നതദ്ധ്വജപതാകാദികളോടുംകൂടി * വാദ്യഘോഷങ്ങളോ
ടുംകൂടുന്നപ്രദക്ഷിണം മുഖ്യോത്സവത്തോടു നഗരാലങ്കാരം ചെയ്തീടി
നാർ * ധൂപദീപാദികൾകൊണ്ടർച്ചിച്ചു ഭക്തിയോടും സ്വപ

മയംപൂണ്ടുകൃഷ്ണനോടുരചെയ്തു * തന്നുടെയാഗത്തിന്നുവിഘ്നം
ചെയ്യിതുമൂല മിന്ദ്രൻകോപംപൂണ്ടുവർഷമാരംഭിച്ചാൻ *
ധാരകളുറെച്ചതന്നെഗോക്കളുംവലയുന്നു പാരമുണ്ടുഴലിന്നു
ഞങ്ങൾക്കുമറിഞ്ഞാലും * ഗോകുലമെല്ലാംനശിച്ചീടുമിക്ഷ
ണംകൊണ്ടുഗോകുലനാഥകൃഷ്ണപാലിച്ചുകൊള്ളേണമേ * എ
ന്നതുകേട്ടുകൃഷ്ണൻപേടിയാതെല്ലാരുംനിങ്ങ ളെന്നരുൾചെയ്തുകൊ
ണ്ടുവേഗേനപുറപ്പെട്ടു * ചെന്നുടൻഗോവർദ്ധനപർവ്വതംക
ത്തിയെടുത്തന്യൂനമോദത്തോടുംപിടിച്ചുകുടപോലെ * ചൊ
ല്ലിനാനെല്ലാവരുമിന്നിതിൻകീഴെവന്നു നല്ലോരുസുഖത്തോ
ടുംവസിച്ചുകൊണ്ടീടുവിൻ * എന്നുടെകയ്യിൽനിന്നുപർവ്വതം
പതിച്ചുപോ മെന്നൊരുശങ്കയാർക്കുംതോന്നിട്ടാകയുംവേ
ണ്ട * എന്നതുകേട്ടനേരംഗോപികാജനങ്ങളും നന്ദാദിഗോ
പന്മാരുംഗോക്കളുംവത്സന്മാരും * എന്നിവരെല്ലാവരുംപർവ്വ
തത്തിന്നുകീഴെ ചെന്നുതൻഗൃഹാന്തേവാണിരുന്നുസുഖത്തോ
ടും * എല്ലാരുമിരുന്നിട്ടുംപിന്നെയുംനിറഞ്ഞീല നല്ലോരു
ത്തങ്ങളുംദീപങ്ങളുള്ളതുമുണ്ട് * എത്തുകയില്ലവാതവർഷങ്ങൾ
സമീപത്തു ചിത്രമെത്രയുംവസിച്ചീടുവാനൊന്നുമേവണ്ട * വാ
മമാംകരംകൊണ്ടുപർവ്വതംതാങ്ങിക്കൊണ്ടു കോമളംവേണുഗാ
നംചെയ്തുനിന്നിതുകൃഷ്ണൻ * കണ്ണിനാനന്ദംനല്കുംകൃഷ്ണന്റെ
രൂപാമൃതം കണ്ണുകൾകൊണ്ടുപാനംചെയ്തവരെല്ലാരും *
വേണുഗാനവുംകേട്ടുവിശപ്പുമറന്നപോയ് ക്ഷീണതയുണ്ടാ
യില്ലഗോക്കൾക്കുംമറ്റുള്ളോർക്കും * ബാലന്മാർചെറുകുടപി
ടിച്ചീടുന്നപോലെ ലീലയാപർവ്വതമെടുത്തുകൊണ്ടുകൃഷ്ണൻ *
നിന്നിതങ്ങേഴുദിനമന്നേരംമേഘങ്ങൾക്കു വന്നിതുതളർച്ചയും
ഗർവ്വനാശവുംവന്നു * ഏഴഹോരാത്രംവാരിഘോരമായ്ചൊ
രിഞ്ഞിട്ടു ഭൂമിയിൽജലമല്പമെങ്കിലുംകാണായ്കയാൽ * ദേവ
രാജനുംഗർവ്വമൊക്കവെനശിച്ചുപോയ് ദേവദേവന്റെതത്വമ
ന്നേരംനിരൂപിച്ചു * പോരുമെന്നരുൾചെയ്തുമേഘങ്ങളെയാതലി
ച്ചു പാരിച്ചുലഞ്ഞുമാറ്റുംനാകലോകവുംപൂക * പുഷ്കരംതെ
ളിഞ്ഞിതുസൂര്യനുംവിളങ്ങിനാൻ പുഷ്കരേക്ഷണൻകൃഷ്ണ
നന്നരുൾചെയ്തു * എല്ലാരുമങ്ങുചെന്നുസുഖിച്ചുവാണീടുവി
ന്നില്ലിനിയേതുംവർഷംശമിച്ചുതേ * എന്നുകേട്ടെല്ലാവ

നായതവകാരുണ്യമുണ്ടാകയാ ലൈശ്വൎയ്യമദമെല്ലാമടങ്ങി
നാളകിലിപ്പോൾ * മായാമോഹങ്ങളിനിയുണ്ടാകാതിരിക്ക
ണം മായാമനുഷ്യതപാദങ്ങൾ വണങ്ങുന്നേൻ * മേഘ
വാഹനനിത്ഥം ചൊന്നതു കേട്ടനേരം മേഘഗംഭീരവാചാകൃ
ഷ്ണനുമരുൾചെയ്തു * നിന്നുടെ മഖഭംഗം ചെയ്തതൊന്നുപാ
ൎത്താൽ നിന്നെയിന്നനുഗ്രഹിച്ചീടുവാൻതന്നെയല്ലോ * മ
ത്തനായുള്ളവനേരമെന്നെയുംനിനയ്ക്കയി ല്ലെത്തീടുമെപ്പോളുക
ളുന്നോരമരാധിപ * ഇന്നതാലൈശ്വൎയ്യമദമൊക്കയുംകളഞ്ഞു
ഞാ നെന്നെയുംനിനച്ചുപോയ്നീയങ്ങുവസിച്ചാലും * നി
ന്നുടെകാൎയ്യങ്ങളുമൊക്കയുംചെയ്തുകൊണ്ടു മുന്നമെന്നതുപോ
ലെസുഖിച്ചുവസിച്ചാലും * ധന്യനാംസുരഭിയുംകൃഷ്ണനോ
ടുരചെയ്താൻ നന്ദനന്ദനനായമാധവനമോസ്തുതേ * ദേ
വഗോവിപ്രന്മാൎക്കുമിന്ദ്രനായ്പാലിക്കണം ദേവദേവനാംഭവാ
നെന്നതുചൊല്ലീടിനാൻ * ഇന്നുഞാൻവിരിഞ്ചൻതൻശാസ
നയാലെവന്നേ നിന്നെഞാനഭിഷേകംചെയ്തീടുംവൈകിടാതെ
എന്നുരചെയ്തുനിജക്ഷീരംകൊണ്ടവളപ്പോൾ നന്ദനന്ദനൻ
തന്നഭിഷേകവുംചെയ്തു * ആകാശഗംഗാജലമിന്ദ്രവാഹ
നൻതാനും ദൈവതത്തെതുമ്പിക്കയ്യിലെടുത്തുകൊണ്ടുവന്നു *
ദേവൎഷിഗണങ്ങളുമിന്ദ്രനുമൊന്നിച്ചു ദേവനാംകൃഷ്ണൻതന്നി
ലഭിഷേകവുംചെയ്തു * ഗോവിന്ദൻഭവാനെന്നുശക്രനുമുര
ചെയ്തുഗോവിന്ദൻതന്നെവന്ദിച്ചിന്ദ്രനുംനടകൊണ്ടാൻ *
പുഷ്പവൃഷ്ടിയുംചെയ്തുദേവകൾമുനികളു മുല്ലലേക്ഷണൻത
ന്നെസ്തുതിച്ചുപലതരം * ഗോക്കൾക്കപയസ്സേറംവൎദ്ധിച്ചു
ചമഞ്ഞിതു വൃക്ഷങ്ങൾമധുമയവൎഷവുംതുടങ്ങിനാർ * ഭൂമി
യുംതാനേതന്നെവിളഞ്ഞുതുടങ്ങിനാൾ സോമാദിരത്നവൎഷം
തുടങ്ങിഗിരികളും * ജാതിവൈരങ്ങളുള്ളോരുജന്തുക്കളെല്ലാം
പ്രീതിയോടൊരുമിച്ചുവസിച്ചാരതുകാലം * ശക്തിയുംവൎദ്ധി
ച്ചിതുദേവജാതികൾക്കെല്ലാം ഭക്തിയുംജ്ഞാനങ്ങളുംവൎദ്ധിച്ചു
വിപ്രന്മാൎക്കും * ഉത്തമമിരുപത്തേഴദ്ധ്യായംചൊന്നേനിപ്പോ
ളുത്തമമായകഥാശേഷവുംകേട്ടുകൊൾവിൻ *



സൎവ്വമനോരമനായുള്ളൊരു നന്ദഗോപ നൊരുദിനമേകാദശി

നമെത്രയുംഭക്തിയോടും * മുഖ്യമാമേകാദശിനോറ്റുകൊണ്ടാ
ന്ധയോടു മങ്കനങ്ങിടിക്കുന്നുന്നാമെകുളിപ്പാനായ് * തക്ക
ജ്ജലംതന്നിൽചെന്നിറങ്ങിയനേരം മൃത്യുവാന്ത് വരുണന്റെ ഭൃ
ത്യനാമസുരേന്ദ്രൻ * നന്ദനെനക്കൊണ്ടുവരുണനായികൊണ്ടുപോ
യീടിനാനന്നേരംഗോപന്മാരും മൃത്തിൽവിലപിച്ചാർ *
ആർത്തനാദങ്ങൾകേട്ടുകൃഷ്ണനുംതത്ര ചെന്നു വാർത്തകൾകേട്ടു
നേരമുങ്ങിനാൻകാളിന്ദിയിൽ * കൊണ്ടൽനേർവർണ്ണനാളുമാ
രുളുവരുണനാമുണ്ടായമോദത്തോടുംനമസ്കാരവുംചെയ്തു *
വന്ദിച്ചുഭക്തിയോടുമിത്തരമുരചെയ്തു നിന്നാലെസഫലമായ്
ന്നിതുജന്മവും* നിന്തിരുവടിതന്നെ കാണ്മതിന്നുപായത്തെ
ചിന്തിച്ചുവതാതൻതന്നെയൊൻകൊണ്ടുപോന്നേൻ* സാഹ
സംചെയ്തതെല്ലാംപൊറുത്തുകൊള്ളണമെ മോഹവാരിധിത
ന്നിൽമഗ്നന്മാരെല്ലാഞങ്ങൾ*എന്നുരചെയ്തുനന്ദൻതന്നെയും
കൊടുത്തുടൻ വന്ദിച്ചുവരുണനുംനമസ്കാരവുംചെയ്താൻ * ന
ന്ദനോടൊരുമിച്ചുകൃഷ്ണനുംപോയീടിനാൻ നന്ദിച്ചുഗോപന്മാ
രുംകൃഷ്ണനെക്കണ്ടുമൂലം * നന്ദനുംലോകപാലൻതന്നുടെവി
ഭൂതികളൊന്നൊഴിയാതെകണ്ടുവിസ്മയംതേടീടിനാൻ*ഇത്ത
രമുള്ളവനുകൃഷ്ണനിൽഭക്തികണ്ടുവൃത്താന്തംഗോപന്മാരോടൊ
ക്കയുംചൊല്ലീടിനാൻ * എന്നതുകേട്ടനേരമീശ്വരൻതന്നെകൃ
ഷ്ണനെന്നവരെല്ലാവരുംചിത്തത്തിൽനിരൂപിച്ചാർ* പിന്നെ
യുംനിരൂപിച്ചാരീശ്വരനായകൃഷ്ണ നിന്നിപ്പോൾസ്വജനമെ
ന്നുള്ളോരുവാത്സല്യത്താൽ * സൂക്ഷ്മമാംനിജരൂപവുംലോക
വുംനമുക്കെല്ലാ മീക്ഷണംചെയ്യീടുവാൻസംഗതിവരുത്തുമൊ
എന്നവർചിന്തിച്ചതുകൃഷ്ണനറിഞ്ഞപ്പോൾ തന്നുടെജനങ്ങ
ളെന്നുള്ളോരുകരുണയാ * തന്നുടെസ്വരൂപവുംലോകവുമ
വർക്കെല്ലാ മന്നേരംതന്നെകാട്ടിക്കൊടുത്താനെന്നുകേൾപ്പു *
ലോകേശൻതന്റെലോകംകണ്ടിതുനന്ദാദികൾ യോഗികളെ
ന്ന്യേമറ്റാരുംകണ്ടുവരാതില്ല * തത്രകണ്ടിതുകൃഷ്ണൻതന്നെയും
വേദങ്ങളുമെത്രയുംഭക്തിയോടുസ്തുതിക്കുന്നതുകണ്ടാർ * ബ്ര
ഹ്മലോകവുംകണ്ടുനന്ദാദിഗോപന്മാരും ബ്രഹ്മാനന്ദാമൃതാ
ബ്ധിതന്നിൽവീണഴലുമ്പോൾ * കണ്ടതിലൊന്നുമൊന്നു
ചൊല്ലുവാനുള്ളപാത്തോർ കണ്ടില്ലകൃഷ്ണൻതന്റെമായകള

റിപ്പുമാ * നന്ദാദിഗോപന്മാരും ഗോകുലേ വാണീടിനാ തിനാ
ങ്ങൊന്നിരുപത്തെട്ടദ്ധ്യായം ചൊല്ലീടിനേൻ *

—— —

അക്കാലം ഗോവിന്ദനും ചിത്തത്തിൽ നിരൂപിച്ചു ദുഃഖി
ച്ചുവാഴുന്നിതു ഗോപസ്ത്രീജനമെല്ലാം * ഇക്കാലമവരുടെ ദുഃ
ഖവും കളയേണം ഭക്തിയുള്ളവരേറ്റം ദുഃഖിച്ചീടരുതല്ലൊ *
ഇന്നവരുടെ ചിത്തത്തിലുള്ളതുമൂല മെന്നോടു ചേർന്നു രമി
ച്ചീടുവാൻ കാലമാവാം * ഇത്ഥം നിരൂപിച്ചുമായാമാനുഷൻ
കൃഷ്ണൻ സത്വരം വൃന്ദാവനം പുക്കവാണോരനന്തരം * ചിത്രഭാ
നുവും ചെന്നു പശ്ചിമാബ്ധിയിൽ പുക്കാനെത്രയും തെളിഞ്ഞുദി
ച്ചീടിനാൻ ശശാങ്കനും * മല്ലികാദികളെല്ലാമുല്ലസിച്ചിതു പാ
രം നല്ലൊരു ചന്ദ്രികയും പരന്നു വനാന്തരെ * സുന്ദരിമാർക്ക
കാമവർദ്ധനമാകുംവണ്ണ മന്നേരം ഗോവിന്ദനും വേണുഗാനവും
ചെയ്തു * ഗോപികമാരതുകേട്ടപ്പോൾ പുറപ്പെട്ടു ഗോപ
ന്മാരെത്തട്ടീട്ടുമറിഞ്ഞതില്ലൊരുവരും * ദുഗ്ദ്ധങ്ങൾ കറക്കുന്ന
തിട്ടുമണ്ടിനാർ ചിലർ ദുഗ്ദ്ധവുമട്ടപ്പുറത്തു വച്ചുമണ്ടിനാർ ചി
ലർ * ഭർത്തൃശുശ്രൂഷ വിട്ടുമണ്ടിനാരതിൽ ചിലർ പുത്രരെ പാ
ലിച്ചെറിഞ്ഞോടിനാർ ചിലരെല്ലാം * താലികളരയിലും മേ
ഖലകൾ കഴുത്തിലും കാലിന്മേൽ വളകളും കയ്യിന്മേൽ തളകളും *
കുണ്ഡലം ശിരസ്സിലും മാലകൾ കണ്ണത്തിന്മേൽ കണ്ണിൽ കുങ്കു
മങ്ങളമഞ്ജനം മുലയ്ക്കലും * ചിത്തവിഭ്രമത്തോടുമിങ്ങിനെ നാ
ലും കരിച്ചെത്രയും വേഗത്തോടുമോടിനാർ ചിലരെല്ലാം *
ബന്ധമെന്നിയേ പോകുന്നേരത്തു പതികളും ബന്ധിച്ചീടുകമൂ
ലം ഗമിക്കാത്തവരെല്ലാം * എത്രയുമിച്ഛയോടും കൃഷ്ണനെക്കാ
ണാഞ്ഞുള്ളൊരു ചിത്തസന്താപംകൊണ്ടു നശിച്ചു പാപങ്ങളും *
ധ്യാനിച്ചവർ ശ്രീകൃഷ്ണനെപ്പുണർന്നുള്ളൊരാനന്ദം വരിക്ക
യാൽ നശിച്ചു സുകൃതവും * ദുഷ്കൃതസുകൃതങ്ങളിരണ്ടും ന
ശിക്കയാൽ മുക്തിയും ലഭിച്ചിതു ചിത്രമെത്രയുമോർത്താൽ *
എന്നതു കേട്ടനേരം ചൊല്ലിനാൻ പരീക്ഷിത്തുമിന്നിതു ചൊല്ലുന്ന
തില്ലൊരു സന്ദേഹമുണ്ടു * നമ്മുടെ കാന്തൻ കൃഷ്ണനെന്നല്ലാതൊരു
നേരം നിർമ്മലബ്രഹ്മമെന്നു ചിന്തിച്ചീലവരാരും * നിർമ്മല
ബ്രഹ്മജ്ഞാനം കൂടാതെ ഗുണങ്ങളിൽ തന്മനസ്സിരിക്കുമ്പോൾ

ങ്ങളാൽവഞ്ചനമൂർത്തിയാകുംകൃഷ്ണനോടുരചെയ്യാർ* ക്രൂരവാക്യ
ങ്ങളേവംചൊല്ലുന്നതെന്തു ഭവാൻ സാദരം സകലങ്ങൾ ഭവാൻകാ
രണംഞങ്ങളെല്ലാം* ഭർത്തൃപുത്രാത്മമിത്രബന്ധുവർഗ്ഗങ്ങളെയുമു
ത്തമമനോരഥമെന്നിവ സർവ്വസ്വവും * ഖേദമെന്നിയേ വെടി
ഞ്ഞോരടിയങ്ങൾതവ പാദപങ്കജംസേവിച്ചുകൊൾവാനായ്‌വന്നീടു
വാൻ * വന്നോരടിയങ്ങളോടുപോകെന്നുചൊല്ലീടുകിൽ പി
ന്നെയെന്തൊരുഗതിഞങ്ങൾക്കു ദയാനിധേ* ഭർത്താക്കന്മാരുടെധ
ർമ്മംഭർത്തൃശുശ്രൂഷയെന്ന നേരത്രേഭവാനിന്നുചൊന്നതുപാ
ട്ടിയല്ല* ജീവജാലങ്ങൾക്കെല്ലാമാത്മാവായിരിപ്പതു ദേവദേ
വേശനാകുംമാധവനല്ലോ ഭവാൻ* നിന്തിരുവടിതന്നെ ശുശ്രൂ
ഷിക്കുന്നതെങ്ങളെന്തിനു മറ്റാവിനു ശുശ്രൂഷചെയ്തീടുന്നു*
എന്നല്ലമനസ്സെല്ലാംകൊണ്ടുപോന്നിതു ഭവാൻ പിന്നൊക്കെനി
ടപ്പാനും പാദവും പോകുന്നില്ല * പ്രേമവീക്ഷണംകൊണ്ടുംമന്ദ
ഹാസങ്ങൾകൊണ്ടും കാമാഗ്നിഞങ്ങൾക്കുള്ളിൽവർദ്ധിപ്പിച്ചി
ട്ടുംഭവാൻ* ഇന്നുതവമധുരാധരാമൃതംകൊണ്ടു നന്നായിക്കെ
ടുക്കേണമതുചെയ്യാഞ്ഞുവെങ്കിൽ* തവവിരഹാഗ്നിതന്നിൽദഹിച്ചു
ഞങ്ങളെല്ലാം ദൈവഭവാനോടുചേർന്നുകൊള്ളുവൻനൂനം* മ
ന്ദഹാസവുംതവസുന്ദരവദനവും മിന്നുംനീലാളകംതട്ടുംമെന്നിയും
കടാക്ഷവും* മോഹനഭുജങ്ങളുംകാണുന്നനേരത്തിങ്കൽ മോ
ഹിയാതിരിക്കുന്നതാരിജ്ജഗത്തിൽപാർത്താൽ * ലോകൈകമാതാ
വാകുമിന്ദിരാദേവിപോലും ലോകനായകനിന്നെക്കാമിച്ചീടു
ന്നവല്ലോ* നിങ്ങൾപിന്തിരിച്ചുപോകയെന്നുമവരോടുരചെയ്യുന്ന
ഞങ്ങളോടുരചെയ്യുതിനിന്നിമറന്നിതോ * കിങ്കരിമാരായുള്ള
ഞങ്ങളെക്കരുണയാൽ പങ്കജേക്ഷണപരിപാലിച്ചുകൊള്ളു
ണമേ * ഇത്തരമവരുടെദീനവാക്യങ്ങൾകേട്ടു ചിത്തകാരു
ണ്യംപൂണ്ടുകൃഷ്ണനുംമോദത്തോടെ * മന്ദഹാസവുംചെയ്തുസു
ന്ദരീജനങ്ങളും ഒന്നിച്ചുപുറപ്പെട്ടുകാളിന്ദീതീരംപുക്ക *
നാലുഭാഗവുംഗോപനാരിമാരോടുംകൂടി നീലക്കാർവർണ്ണൻതാ
നുമേറ്റവുംവിളങ്ങിനാൻ * ശരൽപൂർണ്ണചന്ദ്രൻതാരങ്ങളോ
ടൊത്തുടൻ പാരമാകാശമാർഗ്ഗേശോഭിച്ചീടുന്നപോലെ * ആ
ശ്ലേഷചുംബനാദികാമതന്ത്രങ്ങൾകൊണ്ടും വിശേഷമോഹനങ്ങ

ന്തായയെക്കണ്ടോരവർ ദുഃഖകാരണങ്ങളും ചോദിച്ചാരന്നേ
രം * ചൊല്ലിനാളവരോടു രാധയും സഖിമാരെ ചൊല്ലാവതല്ല
മമദുഃഖമെന്തുകണ്ടാൽ * എന്നെയും കൊണ്ടു കൃഷ്ണൻ പോക
ന്നനേരത്തിങ്ക ലെന്നുള്ളിൽമദമേററം വൎദ്ധിച്ചുവരികയാൽ *
സൌന്ദൎയ്യമെന്നോളമില്ലാൎക്കുമെന്നുറച്ചുഞാൻ നന്ദനന്ദനൻ
തന്നോടീവണ്ണം ചൊല്ലീടിനേൻ * പാദസഞ്ചാരം കൊണ്ടു ഖേ
ദമുണ്ടിനിയ്ക്കേററം വേദനയുമുണ്ടു കാലിന്മേൽ രണ്ടിന്മേലും
എന്നെയുമെടുത്തങ്ങു കൊണ്ടുപോകേണം ഭവാ നിന്നു ഞാനിനി
നടക്കേററമിഷ്ടമാം കാന്തയല്ലോ * എന്നതു കേട്ടു കൃഷ്ണൻ മോദ
മോടുരചെയ്തു നിന്നരികിനെന്തു ഖേദം ചാരത്തു വരികനീ *
എന്നതു കേട്ടു ഞാനും ചാരത്തു ചെന്നനേരം നന്ദനന്ദനൻ ത
ന്നെക്കണ്ടതില്ലന്നേരമുണ്ടു * എത്രയും ദുഃഖം പൂണ്ടു കൃഷ്ണനെ
ത്തിരഞ്ഞു ഞാ നെത്രവനാന്തരം നിങ്ങളെക്കണ്ടേനല്ലോ *
എന്നതു കേട്ടനേരം കഷ്ടമെന്നുരചെയ്തു വ ന്നൊന്നിച്ചു ഗോവിന്ദനെ
ത്തിരഞ്ഞു നടകൊണ്ടാർ * അസ്തമിച്ചിതു ചന്ദ്രനന്നേരം ഗോ
പിമാരും ചിത്തസന്താപത്തോടു പിൻവാങ്ങി നടകൊണ്ടാർ
ധന്നം വനാന്തികിൽ വന്നിതന്നെല്ലാവരു മൊന്നിച്ചു ദുഃഖ
ത്തോടുമെത്രയും ഭക്തിയോടും * നന്ദനന്ദനൻ തന്നെ സ്തുതിച്ചു
വാണീടിനാ രിങ്ങനെയദ്ധ്യായമുപ്പത്തും ചൊല്ലീടിനേൻ *



ഗോകുലത്തിങ്കൽ ഭവാൻ വന്നവതരിക്കയാൽ ഗോകു
ലത്തിന്നു കീൎത്തി വൎദ്ധിച്ചു മ മതൂതൽ * നന്ദനന്ദന ഭവാൻ വിഷ്ണു
വായുള്ളൊരു മിന്ദിരാദേവി നിത്യം ഗോകുലേ വാണീടുന്നു * ഞ
ങ്ങൾക്കു ജീവനാകും നിന്നെയും തിരഞ്ഞു കാ ണഞ്ഞിന്നു ദുഃഖി
ക്കുന്ന ഞങ്ങളെ വെടിഞ്ഞിതോ * കിങ്കരിമാരായുള്ള ഞങ്ങൾക്ക
തവമുഖ പങ്കജമിന്നതിനാ കാണുമാറാക്കണമേ * നല്ലചില്ലി
കൾകൊണ്ടുതല്ലുകൊണ്ടോരു ഞങ്ങൾ മല്ലലോചനനിന്നെക്കാ
ണാഞ്ഞിൽ മരിച്ചുപോം * എറിയോരാപത്തുകൾ വന്നതുമെല്ലാം
നീക്കി പരിചുകാരുണ്യത്താൽ പാലിച്ചു ഭവാനിപ്പോൾ * കാ
മിനീജനങ്ങളാം ഞങ്ങളെ ഭേദിക്കുന്ന കാമവഹ്നിയെ ത്തടുത്തീ
ടുവാൻ പണിയുണ്ടോ * ഗോപികാസുതനല്ല നീയിന്നു ഭവാ
നിൽ പാപികളാകും ദൈത്യവീരരെയൊടുക്കുവാൻ * സാദ

ന്നാളല്ലതൊൻ * തങ്ങൾക്കുതൊന്നുംവണ്ണമെല്ലാമെചെയ്തുകൊ
ണ്ടു മംഗലഗാത്രിമാരുമാനന്ദംപൂണ്ടുശേഷം * പ്രേമഗൽഗദ
വാചാകൃഷ്ണനൊടുരചെയ്യാർ കൌതുകത്തൊടെല്ലാരുമങ്ങു
ചൊദിക്കുന്നു * തങ്ങളെഭജിക്കുന്നൊരിഷ്ടരാംജനങ്ങളെ ത
ങ്ങളുംഭജിച്ചീടുമങ്ങിനെചിലരെല്ലാം * തങ്ങളെഭജിക്കാതെ
യുള്ളവരെയുംനിത്യ മങ്ങൊട്ടുഭജിച്ചീടുമങ്ങിനെചിലരെല്ലാം *
തങ്ങളെഭജിക്കിലുമങ്ങൊട്ടുഭജിക്കയി ല്ലങ്ങിനെഭാവമെന്നു
പൊലെയുണ്ടല്ലൊചിലർ * ഇത്തരംമൂന്നുവിധമുള്ളൊരുജന
ങ്ങളി ലുത്തമനാരെന്നതുചൊല്ലുകവെണംഭവാൻ * എന്ന
തുകെട്ടുകൃഷ്ണൻമന്ദഹാസവുംചെയ്തു സുന്ദരിമാരൊടുരചെയ്തി
തുമധുരമായ് * സ്വാൎത്ഥതല്പരന്മാരായുള്ളൊരുജനമെല്ലാ മാ
സ്ഥയാപരസ്പരംഭജിക്കുമെന്നിരുന്നാലും * അങ്ങിനെയുള്ളവരാ
'ടൎത്ഥമാനിത്രപിച്ചും ലംഗനാമാരെസഖ്യംനന്നല്ലെന്നതുനൂ
നം * തങ്ങളെഭജിക്കയില്ലെങ്കിലുമെല്ലാരെയു മങ്ങൊട്ടുഭജി
ച്ചീടുംകാരുണ്യമുള്ളജനം * ഐഹികങ്ങൾക്കവരൊടുസൌഹൃദം
ഗുണമത്രെ മൊഹനഗാത്രിമാരെകെട്ടാലുംവഴിപൊലെ * ജനാ
നുണ്ടാകൂലമാത്മാരാമന്മാരായ മാനവന്മാരുമാത്മകാമന്മാ
രായുള്ളൊരും * എത്രയുംകൃതഘ്നരായുള്ളൊരുജനങ്ങളും നിത്യ
വുംഗുരുമിത്രദ്രൊഹത്തെചെയ്യുന്നൊരും * എന്നിവർനാലു
പെരുമിങ്ങൊട്ടുഭജിക്കിലു മെങ്ങുമെഭജിക്കയില്ലങ്ങൊട്ടെന്നറി
ഞ്ഞാലും * ആത്മജ്ഞാനാൎത്ഥികളായുള്ളവൎക്കല്ലൊവൎക്ക ആ
ത്മാരാമന്മാരൊടുസൌഹൃദംഗുണമത്രെ * ആപ്തകാമന്മാരൊടു
സൌഹൃദംകൊണ്ടുഫല പ്രാപ്തിയില്ലവരെന്നതുധരി
ച്ചാലും * പിന്നെയുമൊന്നവരൊടുസൌഹൃദമുണ്ടായെന്നാൽ
വന്നീടുമനൎത്ഥവുംപാപവുമുണ്ടായ്വരും * ഇന്നിവമൂന്നുവിധ
മുള്ളൊരുജനങ്ങളി ലൊന്നുപൊലെയുമല്ലഞാനെന്നുധരിച്ചാ
ലും * നിത്യവുമെന്നെഭക്തിയൊടുകൂടഭജിക്കുന്ന സത്തമ
ന്മാൎക്കുസന്തൊഷമെന്നറിഞ്ഞാലും * ഭക്തന്മാരുടെമദമാ
നങ്ങൾനശിപ്പിച്ചു പിന്നത്തെയുമാത്മജ്ഞാനവുംനൽകിപ്പി
ന്നെ * അന്ത്യകാലത്തുമുക്തികൂടവെനൽകീടുംഞാൻ പന്ത
ണിമുലമാരെസത്യമെന്നറിഞ്ഞാലും * ഇന്നുനിങ്ങൾക്കുമദമാ
നങ്ങൾവൎദ്ധിക്കയാ ലെന്നിലെഭക്തിക്കന്തരംവന്നാകിലും

ചിത്തശുദ്ധിയുമെങ്കൽഭക്തിയുമുണ്ടാവതി നത്രഞാൻമറഞ്ഞതുമെന്നതറിഞ്ഞാലും * എത്രയുംശ്രേയസ്സുൾത്താനെന്നു നിങ്ങൾക്കുള്ളിൽ മത്തകാശിനിമാരെ തന്നാലെത്രനാളും* ക്കെന്നെക്കുറിച്ചുള്ളവാത്സല്യമെന്നോർപ്പോലെ പാർക്കിലിന്നീശപരന്മാർക്കാർക്കുമില്ലറിഞ്ഞാലും * ചിത്തശുദ്ധിയുമെങ്കൽഭക്തിയുംനിങ്ങൾക്കിപ്പോ ളെത്രയുംവർദ്ധിക്കയാൽപ്രത്യക്ഷനായീടിനേൻ * ദേവവുംകളഞ്ഞിനിനിങ്ങളുമെന്നോടൊത്തു മോദേനരമിച്ചുകൊണ്ടീടുവിൻ എന്നപ്പോലെ * ശുഭാംഗിമാരോടേവംകൃഷ്ണനുംചൊല്ലീടിനാ നദ്ധ്യായംമുപ്പത്തിരണ്ടിങ്ങിനേചൊല്ലീടിനേൻ *

---

ഇത്തരംകൃഷ്ണവാക്യംകേട്ടോരുഗോപിമാർക്ക ചിത്തതാപവുംതീർന്നുസന്തോഷമേറ്റുംവന്നു * കാമിനിമാരോടൊത്തുകൃഷ്ണനുമന്നേരം സാമോദംരാസക്രീഡാരംഭത്തിന്നാരംഭിച്ചു * ഓരോരോഗോപീജനംതന്നുടെയരികത്ത ങ്ങോരോരോകൃഷ്ണരൂപമന്നേരംകാണായ്വന്നു * സുന്ദരിമാരായുള്ളഗോപസ്ത്രീജനങ്ങളും സുന്ദരരൂപന്മാരായുള്ളോരുകൃഷ്ണന്മാരും * വട്ടത്തിൽ നിന്നുകൊണ്ടുതങ്ങളിൽകയ്യുംപിടി ച്ചിഷ്ടമോടോരോതരംക്രീഡകൾതുടങ്ങിനാർ * ഇന്ദ്രനീലാഭംപൂണ്ടകൃഷ്ണന്മാരുടെമദ്ധ്യേ പൊൻനിറംതേടുംഗോപസ്ത്രീകളെക്കണ്ടനേരം*പൊൻമണികളുമിന്ദ്രനീലമാംമണികളും നന്മയിലിടചേർത്തുകോർത്തമാലപോലെ * പാടിയുംവരാടിയുംതോടിയെന്നിവയെല്ലാം പാടിയുംസ്വരഭേദമോരോന്നാടിക്കയും * ചെമ്പയുമടന്തയുംനല്ലൊരുപഞ്ചാരിയും ചെമ്പടാദികളായതാളത്തിൽകളിക്കയും * എന്നിവകണ്ടനേരമാകാശമാർഗ്ഗത്തിങ്കൽ വന്നുനിന്നിതുദേവവൃന്ദവുംമുനിമാരും * യക്ഷകിന്നരസിദ്ധഗന്ധർവ്വജനങ്ങളും പക്ഷിപന്നഗദൈത്യദാനവഗണങ്ങളും * പുഷ്പമാർഗ്ഗവന്നുനിറഞ്ഞുമേളത്തോടും പുഷ്പരേക്കണ്ണാലീല കണ്ടുകണ്ടാനന്ദിച്ചാർ * കല്പകകുസുമങ്ങളെപ്പുരസ്ത്രീകളെല്ലാം മുൽപ്പാടുലക്ഷണങ്ങൾതൂകിയോപുഷ്പവർഷവുംചെയ്താർ* ദേവവാദ്യങ്ങളെല്ലാംഘോഷിച്ചുദേവന്മാരും ദേവദേവശൻതന്നെസ്തു

യെക്കാണുന്നേരം സർവ്വലോകവുംപേടിച്ചീടുമാറന്നുവന്തു * പാംസുഭൂഷിതനായകാലതൻമുഖത്തെ മാംസപിണ്ഡത്തെക്കണ്ടുമേഘസഞ്ചയങ്ങളും * നല്ലാതമലയിതെന്നോർത്തുകൊണ്ടതിന്മീതെ മെല്ലവെചെന്നിതന്നാരെന്നതൊൻകേട്ടിരിപ്പൂ * ഘോരമായൊരുകാളതന്നുടെശബ്ദംകൊണ്ടു പാരമായ്ഗോക്കൾക്കെല്ലാംഗർഭംസ്രവിക്കുന്നു * മേൽപെട്ടുക്കയെത്തിയ പുച്ഛാഗ്രവാലുകൊണ്ടു വിൺപാട്ടുമേഘങ്ങളുംദൂരവേനീങ്ങീടുന്നു * പർവ്വതങ്ങളെയെല്ലാംകൊമ്പുകൊണ്ടുകുത്തി തെളുള്ളിയുംകലുഷിക്കൊണ്ടുത്രയുംവേഗത്തോടും * മൂത്രവുംചുവപ്പിച്ചുകോപമോടിടക്കിടെ മൂത്രവുംതൂകിക്കൊണ്ടുപാഞ്ഞുവന്നീടുന്നേരം * പേടിച്ചുഗോകുലത്തിലുള്ളവരെല്ലാവരു മോടിച്ചെന്നിതുരാമകൃഷ്ണന്മാരുടെമുമ്പിൽ * പേടിപൂണ്ടെല്ലാവരുംവന്നതുകണ്ടുകൃഷ്ണൻ പേടിയെന്നിന്നുചൊല്ലിക്കാളതൻനേരെചെന്നാൻ * അന്നേരംവൃഷാസുരൻകുത്തിനാൻകോപത്തോടു മൊന്നോടിച്ചിതുകൃഷ്ണൻകാളയുമന്നേരം * നൂറുവിൽപാട്ടുവാങ്ങിമോഹിച്ചുവീണീടിനാൻ വീരനോടെണീറ്റുനിറപിന്നെയുംചെന്നീടിനാൻ * കണ്ണനുമതുനേരമോടിച്ചെന്നവന്റെ വണ്ണമേറീടുംകൊമ്പുപിടിച്ചുകരങ്ങളാൽ * മുക്കിയവസ്ത്രംപിഴിഞ്ഞീടുന്നകണക്കിനെമുക്കിത്തിരിച്ചപ്പോളവനുംചത്തീടിനാൻ * ഗോകുലവാസികളുമെത്രയുംസന്തോഷിച്ചാർ നാകികൾപുഷ്പവർഷംചെയ്തുടൻപുകഴ്ത്തിനാർ * നാരദമഹാമുനികംസനോടതുകാലം പാരാതെവൃത്താന്തങ്ങളെക്കയുംചൊല്ലീടുവാൻ * വേഗേനപുറപ്പെട്ടുകംസനെച്ചെന്നുകണ്ടു സ്വാഗതാദികൾകൊണ്ടുപൂജിച്ചുമഹാജനം * അന്നേരംമഹാമുനികംസനോടരുൾചെയ്തു നന്ദനന്ദനനല്ലാകൃഷ്ണനെന്നറികനീ * ദേവകീവസുദേവന്മാരുടെപുത്രനത്രേ കേവലംരാമൻതാനുംരോഹിണീസുതനല്ലോ * നിന്നെയുംഭയപ്പെട്ടുഗൂഢമായ്വസുദേവൻ തന്നുടെസുതൻതന്നെനന്ദന്റെകയ്യിൽനൽകി * നന്ദപുത്രിയെക്കൊണ്ടുപോന്നിഹവെച്ചീടിനാൻ നിന്നോടന്നവർചൊന്നതൊക്കെയുംനേരന്നില്ല * രാമനായതുശേഷൻകൃഷ്ണനായതുവിഷ്ണു ഭൂമിപാലകപരമാഖ്യമെന്നറിഞ്ഞാലും * നിന്നുടെഭൃത്യന്മാരാംധേനുകാദിക

നന്ദാദിഗോപന്മാരും പോരികവേണം ധനുസ്സംഗത്തെക്കണ്ടി
ട്ടവർ * കാലസന്നിഭമായമദന്തിവീരനെക്കൊണ്ടു ബാലക
ന്മാരെവധിച്ചീടേണമസംശയം * ആയതുവരാഞ്ഞീലൊമല്ല
സംഹാരമെന്നമായയാവധിച്ചീടാമില്ലസംശയമേതും * ദുഷ്ട
രാംബാലന്മാരെക്കൊന്നവെന്നാകിൽപിന്നെ പെട്ടെന്നവസു
ദേവൻതന്നെയുംവധിച്ചീടാം * പിന്നെയുമവരുടെബന്ധു
വാംജനങ്ങളെ യൊന്നൊഴിയാതെവധിച്ചീടേണംവൈകീടാ
തെ * നിത്യവുംരാജ്യംരക്ഷകാത്തിരിപ്പതുമതുംവൃദ്ധനായി ശത്രുപ
ക്ഷനാംതാതൻ തന്നെയുംവധിക്കേണം * താതനെക്കൊല്ലുന്ന
തുദോഷമല്ലെന്നതല്ല താതനല്ലവൻമമകേട്ടാലുംപരമാർത്ഥം *
മാതാവുരജസ്വലയായൊരുദിനംപണ്ടുപ്രീതിയോടുപവനം പു
ക്കിതുസഖിമാരും * ഉഗ്രസേനാകൃതിപൂണ്ടൊന്നാംദ്രുമിളന മ
ഗ്രേവന്നവൻമാതൃസംഗമംചെയ്തീടിനാൻ * ദൈത്യനാംദ്രുമി
ളനെന്നറിഞ്ഞുമാതാവപ്പോൾ ഉള്ളത്തിലേറ്റംകോപംപൂണ്ടുശപിച്ചു
ചൊല്ലീടിനാൾ * ദുഷ്ടനാകിയനീയെന്നുടെപാതിവ്രത്യ നി
ഷ്ഠയെക്കളഞ്ഞിതുകഷ്ടമെന്നതേവേണ്ടു * ഇതുകശ്മലനായ
ദുർമ്മതിയാമനീഷ്യ മെത്രയുംഘോരനരകങ്ങളിൽപതിച്ചീടും *
എന്നതുകേട്ടനേരംചൊല്ലിനാൻദ്രുമിളനു മിന്നതുകൊണ്ടു
കോപിച്ചീടുകവേണ്ടബാലെ * ഏറ്റവുംപരാക്രമശാലിയാ
മൊരുതനയനെനിനക്കുണ്ടായ്വന്നീടുംവൈകീടാതെ * എ
ന്നതുകേട്ടനേരംമാതാവുചൊല്ലീടിനാൾ നിന്നുടെപുത്രനായി
ട്ടുണ്ടായിവരികിലൊ * എന്നുടെഭർത്തൃവംശംതന്നിലുള്ളവി
ച്ചൊരു നന്ദനനവനുമായുംകൊന്നീടുംദ്രോഹമാമേ * എന്നേ
ചെയ്യുമാതാവിങ്ങുപോന്നൊരുശേഷം മെന്നയുംവിപറഞ്ഞീടി
നേനെന്നുകേട്ടിരിപ്പുഞാൻ * എന്നാലക്കാലംപടിഞ്ഞിതുമ
താവുംജനകനും പിന്നെഞാൻമമതേജോബലത്താൽവളർന്നു
തും * എന്നതുമൂപനുഗ്രസേനനെക്കൊന്നാൽമമ വന്നീടാപി
തൃഹത്യാദോഷമെന്നറിഞ്ഞാലും * ദൈവദിവാശത്തെയെല്ലാ
മൊട്ടൊഴിഞ്ഞാനംപിന്നെ സൈന്യമായൂഹിതപെരുമക്കിവാണീ
ട്ടവൻ * എന്നുടെഉത്തമനാകിയജരാസന്ധനവൻവിവി
ദനംശംബരൻനരകനും * എന്നിവരെല്ലാമിനിക്കേത്രയുംബ
ന്ധുവത്രെ പിന്നെയുമൊന്നാരുമുള്ളതു നിരൂപിച്ചാൽ *എ

ന്നതുകൊണ്ടുമമിത്രകാൎയ്യാൎത്ഥം ഭവാൻ ചെന്നങ്ങു ധനുൎയ്യാഗ
വ്യാജേന ബാലന്മാരെ * എത്രയുമവൈകീടാതെ കൊണ്ടിങ്ങു
പോന്നീടേണം പ്രീതിയുമിനിക്കേറ്റം വൎദ്ധിക്കുമതുമൂലം *എ
ന്നതു കേട്ടനേരമക്രൂരൻ ചൊല്ലീടിനാൻ നിന്നാണ ഞാൻ പോയീടു
വൻ നിന്നുടെ നിയോഗത്താൽ * ദൈവകല്പിതമുണ്ടെന്നാകി
ലൊന്നരന്മാൎക്കു കേവലമസാദ്ധ്യമായുള്ളതു സാധിച്ചീടാ * ഇ
ച്ഛമാത്രമായാൽ കാൎയ്യം സാധിച്ചീലെന്നും വരും മിഥിച്ചപോലെ
വന്നുകൂടുവാൻ പണിയത്രെ * എന്നിരുന്നാകിലും ഭവാൻ പ്രീ
തിയെച്ചെയ്യീടുവാൻ ഇന്നതംശത്തിൽ മമ സംശയമില്ലതെല്ലും *
എന്നതുകൊണ്ടു ഗമിച്ചീടുവൻ വൈകീടാതെ നിന്നുടെ ഭാഗ്യം
പോലെ വന്നീടും കാൎയ്യമെല്ലാം * എന്നതു ചൊല്ലിക്കൊണ്ടു ഗമി
ച്ചിതക്രൂര നമിന്നു ഞാൻ മുപ്പത്താറാമദ്ധ്യായം ചൊല്ലീടി
നേൻ *

—*—

കേശിയുമതുനേരമശ്വവേഷവും പൂണ്ടു കൃഷ്ണനെത്തപ്പാ
പ്പെട്ടു ഗോകുലം തന്നിൽ പുക്കു * ഘോരനാം കുതിരതന്നാൎച്ച
യൊക്കവേ കേട്ടനേരം പാരിലുള്ളവരെല്ലാം പേടിച്ചു വിറളുന്നു *
സ്കന്ധരോമങ്ങൾകൊണ്ടു മേഘജാലത്തെപ്പിളൎന്നരികെ
നിൽക്കുന്നോരു വൃക്ഷത്തെത്തകൎത്തുടൻ * ഇത്രിലോകത്തെ
വിഴുങ്ങീടുവാനെന്നപോലെ വക്ത്രവും പിളൎന്നവൻ കൃഷ്ണനോ
ടെതിൎത്തുടൻ * എന്നതു കണ്ടു കൃഷ്ണനാടിച്ചെന്നാശു കരി ത
ന്നുടെ വായിൽ തന്റെ കരമങ്ങു കടത്തിനാൻ * കടിച്ചുകുതി
രയും കൃഷ്ണന്റെ കരമതു പൊട്ടിക്കേണമവനുടെ ദന്തങ്ങൾ കൊ
ഴിഞ്ഞുപോയ് * അത്രയുമല്ല കൃഷ്ണൻ തന്നുടെ ശരീരം മെത്ര
യും സ്ഥൂലമായി വന്നുവെന്നതേ വേണ്ടു * കണ്ഠവുമടഞ്ഞു
ച്ഛ്വാസം വീൎപ്പുകളും പോവാതെ കണ്ഠരോധമായവൻ കണ്ണുതുറിച്ചു
വിറച്ചേറ്റം * ഭൂമിയിൽ വീണു കാലും കരവും തെറ്റിച്ചുകൊണ്ടു ഭീമ
നാമസുരേന്ദ്രൻ കാലന്റെ പുരി പുക്കാൻ * ഉൽപ്പലക്കണ്ണൻ
തന്നെ സ്തുതിച്ചാർ ഗോപന്മാരും പുഷ്പവൃഷ്ടിയും ചെയ്തു ദേവ
കൾ സന്തോഷത്താൽ * കേശിയെക്കൊന്നമൂലം കൃഷ്ണനാമൊ
രു നാമം കേശവനെന്നുണ്ടായി വന്നിതെന്നറിഞ്ഞാലും * അ
ന്നേരം മഹാമുനി നാരദൻ അത്ര ചെന്നു നാരായണന്തന്നെ

ശേഷമങ്ങതിൽചിലർഗോപാലകന്മാരായി * അനന്തരംമായാ
പുത്രനായൊരുമയാസുരൻ വന്നിട്ടുഗോപവേഷംകൈക്കൊ
ണ്ടുമഹാശഠൻ * മേഷമോചനത്തെപ്പൂണ്ടുബാലകന്മാരെയൊ
ന്ന ശേഷിയാതവൻകട്ടുകൊണ്ടുപോയ്വേഗത്തോടും * നല്ലൊ
രുഗുഹതന്നിൽകൊണ്ടുപോയാക്കിപ്പിന്നെ മെല്ലവേഗുഹദ്വാ
രംകല്ലുകൊണ്ടടച്ചുതേ * അനന്തരംതന്നേകൃഷ്ണനറിഞ്ഞുവേഗ
ത്തോടും ചെന്നുദാനവൻതൻറകണ്ഠത്തിൽപിടിപെട്ടാൻ*
തന്നുടെരൂപംകൈക്കൊണ്ടന്നേരമസുരനും മണ്ടിമണ്ടിയെപാ
ഞ്ഞുപോവതിന്നാരംഭിച്ചു * കണ്ഠത്തിൽപിടിച്ചമർത്തീടിനാൻ
കൃഷ്ണനപ്പോൾ കണ്ഠനാളവൻചത്തുഭൂമിയിൽവീണീടിനാൻ
പിന്നെയപ്പൊഴ്ഗുഹദ്വാരംതുറന്നുദാമോദരൻ തന്നുടെവയ
സ്യരെക്കൊണ്ടിങ്ങുപോന്നീടിനാൻ * ഉത്തമപുരുഷനാംകൃ
ഷ്ണനെമുനിമാരു മൈത്രയുംസ്തുതിചെയ്തുശക്രാദിദേവന്മാരും *
ബാലകന്മാരോടൊത്തുകൃഷ്ണനംഗൃഹംപുക്ക ചാലവെൻമുപ്പ
ത്തേഴാമദ്ധ്യായംചൊല്ലീടിനാൻ *

---

പിന്നെയങ്ങക്രൂരനുംതന്നുടെഗൃഹത്തിങ്കൽ നിന്നുടൻ
കൃഷ്ണൻതന്നെക്കാണ്മാനായ്പുറപ്പെട്ടാൻ * തേരതിലേറിക്കൊ
ണ്ടുപോകുമ്പോൾമദ്ധ്യമാർഗ്ഗേ മോരോരോന്നിങ്ങനെചിന്തനം
ചെയ്തീടിനാൻ * ലോകകണ്ടകൻകംസനെന്നെയിന്നുവാടി
യിൽ പോകയെന്നയച്ചതുമെന്നുടെഭാഗ്യമത്രെ * എത്രനാളു
ണ്ടാശനാംകൃഷ്ണനെക്കണ്ടീടുവാൻ ചിത്തത്തിൽകൊതിപൂണ്ടു
വാഴുന്നുമതിയോടും * ഇന്നതുസാധിച്ചീട്ടുമെന്നുവന്നീടുന്നാ
കിലെന്നുടെജന്മത്തിന്നുസാഫല്യംവന്നല്ലോ * യാതൊരുകൃ
ഷ്ണൻതൻറ നാമകീർത്തനംകൊണ്ടുപാതകമെല്ലാംതീർന്നു മു
ക്തിയുംലഭിക്കുന്നു * യാതൊരുദേവൻതന്നെനിത്യവുംമുനിജ
നം ചേതസിചേർത്തുകൊണ്ടുനിത്യവുംസേവിക്കുന്നു * യാ
തൊരുദേവൻതൻറമായയാൽപ്രപഞ്ചങ്ങൾ ചേതസിസത്യ
മെന്നുതോന്നുന്നുബുധന്മാർക്കും * യാതൊരുദേവൻതൻറകാ
രുണ്യമുണ്ടാകയാൽ ചേതോമോഹങ്ങൾതീർന്നുസത്യവുമറിയു
ന്നു * അങ്ങിനെയെല്ലാമുള്ളകൃഷ്ണനെക്കാണ്മാൻമമ സംഗതി
വരുന്നാകിലെന്തതിൽപരമുള്ളു * മന്ദഹാസവുംപൂണ്ടുസുന്ദ

രുചാംബുജ മിന്നു ഞാൻകണ്ടുമോദവാരിധൌമുങ്ങീടുവൻ *
പാദപങ്കജങ്ങളിൽ വീണു ഞാൻ വണങ്ങുമ്പോൾ മോദേനപി
ടിച്ചെഴുനീല്പിക്കും കൃഷ്ണനെന്നെ * ആശ്രിതന്മാൎക്കഭയം നൽ
കുന്നകരങ്ങളാ ലാശ്ലേഷമെന്നും ചെയ്യുമില്ല സംശയമേതും * പ്രീ
തിയോടെന്നോടു താനന്നുമരുൾ ചെയ്യും ചേതസി മമ സുഖ
മെത്തു ചൊൽവതുമെപ്പോൾ * അംബുജാക്ഷനോൎമ്മിച്ചീടാ
തുള്ളവരുടെ ജന്മമെത്രയും വ്യൎത്ഥമില്ല സംശയമേതും * ദുഷ്ട
നാം കംസൻതന്റെ സേവകനിവനെന്നു ചെറ്റുമതോൎത്തീടു
കയില്ലല്ലോ ഭഗവാനും * സൎവ്വജന്തുക്കളിലും സൎവ്വദാ വസിക്കു
ന്ന സൎവ്വജ്ഞനായ ജഗന്നായകനല്ലോ കൃഷ്ണൻ * എന്നുടെ ഹൃ
ദയത്തിലുള്ളൊരു ഭക്തി കണ്ടു നന്ദിച്ചു നന്നായുള്ളമെന്നനുഗ്ര
ഹിച്ചീടും * ഇത്തരം പലവിധം ചിന്തചെയ്തക്രൂരനുമെത്ര
യും ഭക്തിയോടും നന്ദമോദത്തോടും * വന്നു സംഭ്രമത്തോടും ന
ന്ദഗോകുലത്തിന്റെ സന്നിധൌ ചെന്നാനൊരു സന്ധ്യാകാലെ
വൃഷവാൻ * അന്നേരമക്രൂരനും കണ്ടിതു മഹീതലം തന്നിലങ്ങോ
രനല്പശോഭപൂണ്ട രേഖകൾ * കേശവൻതന്റെ പാദചിഹ്ന
വും കണ്ടുടനെ മന്നുതാനതിൽ കിടന്നാനങ്ങു ഭക്തിയോടെ *
പിന്നാരൂഢൎഷപോലും കാംക്ഷിക്കും വിഷ്ണുപദരേണുക്കളി
ലുരുണ്ടുകൊണ്ടാനന്ദവിവശനായ് * തേരതിലേറിപ്പിന്നെ
ചൊവ്വചെന്നുടനെ കാരണപൂരുഷനാം കൃഷ്ണനെക്കണ്ടാ
ൻ * കോമളനായ രാമൻതന്നെയും കണ്ടാനവൻ കോൾമയി
ൎക്കൊണ്ടു മഹാഭാഗ്യവാനക്രൂരനും * എത്രയും ഭക്തിയോടും ചി
ത്തവിഭ്രമത്തോടു മത്യന്തം വേഗത്തോടും തേരിൽനിന്നിറങ്ങി
നാൻ * പ്രേമത്താലൊഴുകുന്ന കണ്ണുനീരോടും ചെന്നു രാമകൃ
ഷ്ണന്മാരുടെ പാദാബ്ജേ വീണീടിനാൻ * ഭക്തിവൎദ്ധിച്ചു സുഖ
മൊന്നുമേ മിണ്ടീടുവാൻ ശക്തിയില്ലാതെ കിടന്നീടുന്നോരക്രൂ
രനും * എത്രയും മോദത്തോടും രാമനും കൃഷ്ണൻതാനും ചിത്ത
സമ്മോദത്തോടും ചെന്നെടുത്താശ്ലേഷിച്ചാർ * പൂജ്യനായ
വൻതന്നാം സംഗമംകൊണ്ടു ദുഃഖങ്ങളും തീൎന്നുള്ളു ധന്യനായ
ക്രൂരനും * ആനന്ദാമൃതപൂൎണ്ണവാരിധിനിമഗ്നനായ് മേവിച്ചു
കുശലങ്ങൾ ചോദിച്ചു മുകുന്ദനും * ഹസ്തവും പിടിച്ചു തന്മന്ദി
രേ കൊണ്ടുചെന്നിട്ടെത്രയുമാസ്ഥയോടും പാദങ്ങൾ കഴുകിച്ചു

അൎഘ്യപാദ്യാദികൊണ്ടുപൂജിച്ചുവഴിപോലെ ശ്ലാഘ്യമായുള്ള
പരമാസനെവസിപ്പിച്ചു * പാദശുശ്രൂഷചെയ്തുരാമനുംകൃ
ഷ്ണൻതാനു മാദരവോടുസുഖഭോജനംകഴിപ്പിച്ചു * ഗന്ധമാ
ല്യാനുലേപതാംബൂലാദികൾകൊണ്ടു മന്തരംഗത്തിൽപ്രീതി
വരുത്തിബലഭദ്രൻ * നന്ദനമതുനേരംനന്ദിച്ചുചൊല്ലീടി
നാൻ നന്നല്ലോഭവാനിന്നുവന്നതുമഹാമതെ * ബന്ധുവാ
കിയനിന്നെക്കണ്ടതുമൂലമിനി ക്കന്തരംഗത്തിൽസൌഖ്യമെ
ത്തുചൊൽവതുസഖെ * ശിഷ്ടരാംഭഗിനിതൻനന്ദനന്മാരെ
ക്കൊന്നദുഷ്ടനാകിയകംസൻതന്നുടെരാജ്യത്തിങ്കൽ * വാഴുന്ന
നിങ്ങൾക്കെല്ലാംസൌഖ്യമല്ലല്ലിയെന്നു പാഴിലെന്തിന്നുചോ
ദിക്കുന്നുഞാൻമഹാമതെ * ഇങ്ങിനെപലതരംചൊല്ലിനാൻ
നന്ദൻതാനും മംഗലംനാല്പത്തെട്ടാമദ്ധ്യായംചൊല്ലീടിനാൻ *

—*—

രാമകൃഷ്ണന്മാരാലെമാനിതനായിട്ടതി കോമളമായത
ല്പശയ്യാസ്ഥാക്രൂരനും * മുന്നംതാൻമനസ്യമാൎഗ്ഗംചിന്തിച്ചു
പോലെയെല്ലാം വന്നതുകൊണ്ടുസുഖമേറവുമുണ്ടല്ലൊന്നു *
ചെന്താർമാനിനീകാന്തൻമാധവൻപ്രസാദിച്ചാൽ ചിന്തി
തമെല്ലാംലഭിച്ചീടുവാൻപണിയുണ്ടൊ * രാമനുംകൃഷ്ണൻതാ
നുംഭോജനംചെയ്തശേഷം പ്രേമമോടക്രൂരനെശുശ്രൂഷിച്ചന
ന്തരം * ശുഭലോചനൻകൃഷ്ണനെത്രയുംമധുരമായ് സ്നിഗ്ദ്ധ
നാമക്രൂരനോടിത്തരംചോദ്യംചെയ്യുന്നു * ഭഗവതാഗ്രഗ
ണ്യനാകിയമഹാമതേ സ്വാഗതംഭവിച്ചിതൊചൊല്ലുകമഹാ
ത്മാവെ * നമ്മുടെസുഹൃജ്ജ്ഞാതിമിത്രങ്ങളെല്ലാവരും നന്മയോ
ടനാമയംസുഖിച്ചുവാഴുന്നീലെ * മാതുലനായകംസനെന്നൊ
രുമഹാവ്യാധി ഹേതുവായ്നിങ്ങളെല്ലാംപേടിച്ചുവസിക്കു
മ്പോൾ * രോഗശാന്തിക്കുവണ്ണംവൈദ്യത്തെച്ചെയ്യീടാതെ
സ്വാഗതകുശലങ്ങളെന്തുഞാൻചോദിക്കുന്നു * എത്രയുംക
ഷ്ടംമമതാതനുംജനനിക്കും പുത്രനാരവുംപണ്ടുബന്ധനമതും
വന്നു * ദുഃഖങ്ങളവൎക്കുണ്ടായ്വന്നതുമോൎത്തുകണ്ടാലൊക്കയും
മമമൂലമെന്നുവന്നിതുകഷ്ടം * ഉണ്ടുസങ്കടമതുകൊണ്ടിനി
ക്കെന്നാകിലു മുണ്ടായ്വന്നിതുദൈവഗത്യാകൊണ്ടുസുഖം *
ഏറിയകാലംകൂടിത്താതനെക്കാണുന്നേരം കൂറുള്ളപുത്രന്മാൎക്ക

ർസൗഖ്യമെന്തൊന്നു ചൊല്ലു * ധന്യനാകിയ ഭവാൻ വന്ന
തിനുള്ളമൂല മെന്നോടു ചൊല്ലീടേണം കേൾക്കാമെന്നിരിക്കി
ലൊ * ഇത്തരം കൃഷ്ണൻതന്റെ വാക്കുകൾ കേട്ടനേരം ചിത്ത
മോദേന പൂണ്ടക്കെതിരായക്രൂരനും * ദുഷ്ടനാം കംസൻ വൃഷ്ണി
യാദവകുലങ്ങളെ കഷ്ടമായുപദ്രവിച്ചീടുന്ന വൃത്താന്തവും *
നാരദമഹാമുനി കംസനോടുരച്ചതും ശൌരിയെക്കൊൽവാൻ
കംസൻ വട്ടമായതും * എന്നിവ വൃത്താന്തങ്ങൾ വിസ്ത
രിച്ചുരചെയ്തു പിന്നെ താൻ വന്നമൂലം ചൊന്നതു തുടങ്ങിനാൻ
ഇന്നു ഞാൻ വന്നമൂലം കേട്ടുകൊള്ളുവിൻ നിങ്ങൾ മന്നവനായ
കംസനെന്നോടു ചൊല്ലീടിനാൻ * ഇന്നു ഞാനൊരു ധനുർയ്യാ
ഗത്തെത്തുടങ്ങുന്നു എന്നതുകൊണ്ടു ഭവാനെത്രയും വൈകീടാ
തെ * നന്ദഗോകുലം തന്നിൽ ചെന്നിവരെയെല്ലാം ചൊല്ലി നന്ദ
ഗോപനെക്കൂട്ടിക്കൊണ്ടിങ്ങു പോന്നീടേണം * എന്നുടെ മരു
മകനാകിയ കൃഷ്ണനെയും ധന്യനാം ബലഭദ്രനാകിയ ബാലനെ
യും * ഉത്തമമായ ധനുർയ്യാഗത്തെക്കണ്ടീടുവാനെത്രയും വൈ
കീടാതെ കൊണ്ടുപോരികവേണം * നല്ലൊരു ബാലന്മാർ കണ്ടു
കൊള്ളുവാൻ ബാലന്മാർക്കും മല്ലലോചനന്മാർക്കാഗ്രഹമേറെയു
ണ്ടാം * എന്നതുകൊണ്ടു മമ സംപ്രിയമുഖം കണ്ടു നന്ദിച്ചീടു
വാൻ മോഹമേറെയുണ്ടാകകൊണ്ടും * ഒട്ടുമേ വൈകീടാതെ കൊ
ണ്ടിങ്ങു പോന്നീടേണം പുഷ്ടമോദേന ഗോപവൃന്ദവും പോന്നീ
ടേണം * എന്നുടെ ഭടം തന്നെക്കൊണ്ടുപോയാലും ഭവാൻ നന്ദ
നന്മാർക്ക[illegible]ടന്നീടുവാൻ പണിയല്ലോ * ഇത്തരമുരചെയ്തു തന്നെ
യച്ചിതു ഞാൻ മത്രു വന്നവരെയെല്ലാം ഞാനൊമെന്നുരചെയ്തേൻ * ദു
ഷ്ടനാകിയ കംസൻ തന്നുടെ മനോഗതം ശിഷ്ടരുള്ളവർക്കറിഞ്ഞീ
ടുവാനരുതല്ലോ * സർവ്വജന്തുക്കളുള്ളിൽ സർവ്വദാ വസിക്കുന്ന സ
ർവ്വജ്ഞനായവനിങ്ങെക്കയുമറിഞ്ഞീടാം * [illegible]ന്നതുകൊണ്ടു കാ
ര്യം ചിന്തചെയ്തുറച്ചുകൊ[illegible]ണ്ടിന്നിനിപ്പോരുന്നാകിൽ കൊണ്ടു
ഞാൻ ഗമിച്ചീടാം * ഉത്തരം ചൊന്നാലതു ഞങ്ങൾ ചെന്നുരചെയ്യാം
വൃത്താന്തമെല്ലാമിന്നു സത്യമായ് ചൊല്ലീടിനാൻ * ഇത്തരം സ
ത്യമായൊരക്രൂരവാക്യം കേട്ടു ചിത്തമോദേന ബലഭദ്രനും കൃഷ്ണൻ
താനും * വൃത്താന്തമെല്ലാം ചെന്നു നന്ദനോടറിയിച്ചു ചിത്ത
മോദേന നന്ദൻ ഗോപന്മാരോടു ചൊന്നാൻ * പോകനാമെ

ല്ലാവരുമൊന്നിച്ചുവൈകുണ്ഠ ലോകവാസികളെല്ലാമവിടെവരുമ
ല്ലോ * ഉത്തമമായധനൈശ്വൎയ്യവുംകൊണ്ടാമല്ലോ സന്താപംശകട
ങ്ങളെല്ലാമവെച്ചുകൂട്ടീട്ടപിൻ * ഭോജരാജനുകല്പനൽകുവാൻ
ഗോരസങ്ങൾ ഭാജനങ്ങളിലാക്കിവെക്കേണമിന്നുതന്നെ *
സൂൎയ്യനങ്ങുദിക്കുന്നനേരത്തുഗമിക്കേണം മാതുലമടിക്കതൊ
ന്നിച്ചുപോന്നീടുവാൻ * എന്നെല്ലാംനിയോഗിച്ചുനന്ദനുമുറ
ങ്ങിനാൻ നന്നാരംഗോപിമാരുംകേട്ടിതുവൃത്താന്തങ്ങൾ * രാമ
കൃഷ്ണന്മാരോടുവേർപിരിയുന്നതോർത്തു കാമിനീജനങ്ങളുമെത്ര
യുംദുഃഖംപൂണ്ടാർ * അച്യുതരൂപംഹൃദിചിന്തിച്ചുചിലരെ
ല്ലാം നിശ്ചലമെന്നിതുതാപസിമാരെപ്പോലെ * ആനന്ദമൂ
ൎത്തിയോടൊന്നിച്ചുരമിച്ചതു മാനസേനിരൂപിച്ചുനേത്രവും
ചിമ്മിക്കൊണ്ടു * ആനന്ദസമുദ്രത്തിൽമുങ്ങിവന്നിതുചിലർ മാ
നസശോകംകൊണ്ടുമോഹിച്ചുവീണാർചിലർ * കൃഷ്ണലീല
കൾപാടിക്കളിക്കുന്നിതുചിലർ കൃഷ്ണകൃഷ്ണേതിമുറവിളിക്കുന്നി
തുചിലർ * കേശവവിരഹത്തെച്ചിന്തിച്ചുഗോപിമാരും ക്ലേ
ശത്തെസഹിയാഞ്ഞിട്ടേവമെന്നുചൊല്ലീടിനാർ * പങ്കജോ
ത്ഭവനായനാഥജയജയ പങ്കനാശനതവകാലിണവണ
ങ്ങുന്നേൻ * വല്ലവിമാരാംഞങ്ങൾശോകിക്കുന്നതുകണ്ടു തെ
ല്ലുമില്ലയോതവകാരുണ്യംമനതാരിൽ * സൌന്ദൎയ്യസാരമെല്ലാ
മുരുക്കിച്ചതുകൊണ്ടു നന്ദനന്ദനൻതന്നെസൃഷ്ടിച്ചുവോൻപി
ന്നെ * ഞങ്ങളെല്ലാരെയുമിച്ചുവാഴിച്ചുചിരകാലം ഞങ്ങൾക്കു
മംഗളമായ്വൎദ്ധിപ്പിച്ചനന്തരം* സംഗമസുഖങ്ങളുംചൊററി
യിച്ചുകൊണ്ടി ന്നിങ്ങിനെയാക്കിച്ചമച്ചീടുവതെന്തുമൂലം *
വേണ്ടാതജനങ്ങളോടൊന്നിച്ചുവസിപ്പിച്ചു വേണ്ടുന്നജനങ്ങ
ളെക്കാണാതെചമച്ചീടും * ഇത്തരംതവകൎമ്മമോരോന്നുകാ
ണുന്നേരം ചിത്തവിഭ്രമംഭവാനുണ്ടെന്നുതോന്നീടുന്നു * ബാ
ലലീലകൾപോലെവല്ലതുംചെയ്തീടുമോ ബാലകന്മാൎക്കൊ
രുണ്ടല്ലോചിലനേരം* മകമാരായുള്ളോരങ്ങൾക്കിവന്നാ
കം പങ്കജേക്ഷണൻതന്നെകൊണ്ടിങ്ങുപോയീടുവാൻ * മ
ണ്ടിവന്നോരക്രൂരനെത്രയുംക്രൂരനത്രേ രണ്ടില്ലപക്ഷമവനക്രൂ
രനല്ലതെല്ലും * രാജമാൎഗ്ഗസ്ഥന്മാരായുള്ളവർകളുംകംസ രാജ
ധാനിയിലുള്ളനാരികൾനരന്മാരും * എത്രയുംമഹാഭാഗ്യമുള്ള

ഖേദിച്ചുചെന്നാർ* ഏററവുംവേഗമുള്ളൊരുതേരുമായങ്ങുപ്രാ
ഉറയില്ലാതെശോകംകൈക്കൊണ്ടുഗോപിമാരും * ജീവിതേ
ശൻനായകൃഷ്ണൻപോയതുമൂലം ജീവിതാശയംവിട്ടുശോകമുൾ
പൂക്കീടിനാർ * നന്ദനന്ദനഹീനമായഗോകുലമപ്പോൾ ചന്ദ്ര
നെപ്പിരിഞ്ഞൊരുഗഗനസമാനമായ് * ഗോപികമാരുംകൃഷ്ണ
ലീലകളെപ്പാടിക്കൊണ്ടു താപവുമറിയാതെവാണിതുഭക്തി
യോടും * രാമകൃഷ്ണന്മാർതങ്ങളോടെതിരിച്ചക്രൂരനുംസാദരമാം
കാളിന്ദിതന്നുടെതീരത്തുചെന്നനേരം * തേരുമങ്ങാക്കിക്കൊണ്ടുമെ
ഹസ്തശുദ്ധിയുംചെയ്തു മോഹനമായജലപാനംചെയ്തിരിവരും*
തേരതിലേറിക്കൊണ്ടുനല്ലൊരുതണലിൽപോയ് നൈസ്സമാ
ധ്യാനത്തെശേഷംഗാന്ദിനീതനയനും * അക്രൂരജലംതന്നിലിറ
ങ്ങിമുങ്ങിക്കൊണ്ടു മുഖ്യമായുള്ളമന്ത്രംജപിച്ചീടുന്നനേരം * മ
ല്ലലോചനൻകൃഷ്ണൻതന്നെയുംരാമനെയും നല്ലൊരുജലാന്ത
രെകണ്ടുസംഭ്രമത്തോടും ഏറ്റവുംവേഗത്തോടുംപൊങ്ങിനോ
ക്കിയനേരംചിത്രമാംരഥംതന്നിലിരിക്കുന്നതുകണ്ടാൻ * എ
ന്തിതെന്നോർത്തുകൊണ്ടുപിന്നെയുംമുങ്ങിയപ്പോൾ ഉന്നതമാംജ
ലാന്തരെകണ്ടിതുശേഷൻതന്നെ * ചന്ദ്രനെക്കാളുംനിർമ്മല
നന്നതേജസ്സോടു സഹസ്രഫണാരത്നമാലശോഭകളോടും * ശംഖി
ലേറീടുംശശാങ്കപുഷ്പതരമായൊരു ശൃംഗങ്ങളോടുംവിളങ്ങീടു
ന്നതുകണ്ടളവേ * അങ്ങിനെയുള്ളശേഷതല്പമാംശയ്യതന്മേൽ
മംഗലമായവിഷ്ണുരൂപവുംകണ്ടീടിനാൻ * ശ്യാമളമേഘവർണ്ണ
നാണിക്യനിറത്തോടും കോമളമുഖത്തോടുംമന്ദഹാസങ്ങളോ
ടും * പങ്കജശോഭംവിശാലപ്പിക്കുന്നതിങ്ങളുമായ് കങ്കണദീപ്തങ്ങ
ളാംനാലുതൃക്കൈകളോടും * പൊന്മയകിരീടവുംമീനകുണ്ഡ
ലങ്ങളും വെണ്മയേറീടുന്നഹാരകൌസ്തുഭരത്നാദിയും * ഹാ
രകേയൂരവനമാല്യശോഭകളോടും ചാരുശ്രീവത്സപരിശോഭി
തവക്ഷസ്സോടും സൌവർണ്ണരത്നകാഞ്ചിശോഭിതകടിതട ദി
വ്യമാംപീതാംബരാലംകൃതശോഭയോടു*സുന്ദരപാദാംബുജമ
ഞ്ജീരശോഭയോടുമിന്ദിരാഭൂമിദേവീശോഭിതപാർശ്വത്തോടും*യ
ക്ഷകിന്നരസിദ്ധഗന്ധർവ്വദേവാസുര പക്ഷിപന്നഗമുനിചാര
ണഗണത്തോടും * ദേവവന്ദ്യന്മാരാംബ്രഹ്മശങ്കരാദികളോടും
ദേവേന്ദ്രനാദിയായലോകപാലന്മാരോടും * പിന്നെയുംസ്വന

കാണാതുള്ളോരവസ്ഥകൾക്കെല്ലാം * സകലത്തിന്നുമേകകാരണ
സ്വരൂപനായ് സകലബ്രഹ്മമാകുംദേവനുനമസ്കാരം * ആ
ത്ത്യപവിത്രരായ് സംസ്കാരത്തുടനാരായ് സാത്വികന്മാ
രായ്ഗുരുശുശ്രൂഷാനിരതരായ് * ദേവദേവനാംഗോപാംഗ
നാരായിനിത്യം വേദോക്തധർമ്മകർമ്മനിഷ്ഠയോടനുദിനം * ഇ
ന്ദ്രിയങ്ങളെയെല്ലാംജയിച്ചുവിശുദ്ധരായ് അന്യൂനഭക്തിയോ
ടുമൈത്രിയുംതപംചെയ്തു * ലോകനമസ്കാരായുമത്താനങ്ങളുംനാ
ശിച്ചധ്യാത്മജ്ഞാനംകൊണ്ടുവൈരാഗ്യമതുംവന്നു * ബ്രഹ്മ
ധ്യാനവുംചെയ്തുനിശ്ചലംവസിച്ചീടും ബ്രഹ്മജ്ഞന്മാരായുള്ള
യോഗീന്ദ്രന്മാർക്കുപോലും * ദുർജ്ഞേയമറിവതിനരിതായിരിക്കു
ന്ന നിഷ്കളബ്രഹ്മമാകുംദേവനുനമസ്കാരം * ഇത്തരംബഹുരൂ
പനാകിയഭവാനുടെ തത്വങ്ങളറിവതിന്നാരുള്ളുലോകത്തി
ങ്കൽ * ഓരോരോപ്രകാരത്തിലോരോരോജനമെല്ലാം കാരണ
പൂരുഷനാംനിന്നെയുംസേവിക്കുന്നു * അതുവണ്ണം പദ്മവില്ലാ
ദിദേവന്മാരെ ഭക്തരായ്സേവിക്കുന്നസത്തുക്കൾചിലരെല്ലാം *
സർവ്വദേവതമാർക്കുംമൂലമാമീയാകകൊണ്ടു സർവ്വസേവയുംഭവൽ
സന്നിധൌചേരുമല്ലോ * ഓരോരോനദീമാർഗ്ഗത്തൂടെചെ
ന്നീടുംജലം പാരാതെസമസ്തവുമബ്ധിയിൽചേരുംപോലെ *
ദുസ്തരമായതമാമായാപ്രഭാവംകൊണ്ടു സത്തുക്കൾപോലു
മൊന്നിച്ചീടുന്നചിലനേരം * ഇന്നുനിൻകൃപകൊണ്ടുകിഞ്ചി
നബോധമുമ വന്നതുമഹാഭാഗ്യമെന്നതേപറയേണ്ടു * എ
ന്നതിൽപരംഭവദ്ദർശമായതുപ മിന്നതെൻകണ്ടതോർത്താൽ
ചിത്രമെന്നതേയുള്ളു * ഇന്നുഞാൻകണ്ടദേവരൂപമെന്നതാരി
ലെന്നുംതോന്നുകവേണംനിന്നുടെകൃപയാലെ * മായാമോഹ
ങ്ങളിനിയുണ്ടാകാതിരിക്കേണം മായതിന്നായിക്കൊണ്ടുഞാനി
താവണങ്ങുന്നേൻ * ഇത്തരംഭക്തിയോടുംസ്തുതിച്ചങ്ങക്രൂരനു
മിത്തരമധ്യായംഞാൻനാല്പത്തുചൊല്ലീടിനേൻ *



ഇത്തരംസ്തുതിച്ചുകൊണ്ടക്രൂരൻനില്ക്കുന്നേരം ഉത്തമമാ
യവിഷ്ണുരൂപവുംമറഞ്ഞുതേ * ഉന്നതസംഭ്രമംപൂണ്ടുചാടിച്ചാ
നക്രൂരനു മന്നേരംരഥംതന്നിൽകണ്ടിതുകൃഷ്ണൻതന്നെ * പി
ന്നെയാൻകരയേറിമധ്യാഹ്നസന്ധ്യതന്നെ വന്ദിച്ചുരാമകൃ

ഷ്ണുസന്നിധൌ ചെന്നാനന്തരം * ചോദിച്ചു കൃഷ്ണൻതാനുമെന്തോ
രത്ഭുതം ഭവാൻ മേദുരഗുണാംബുധെ കണ്ടതു ചൊല്ലീടേണം *
ഇന്നൊരത്ഭുതം ഭവാൻ കണ്ടിതെന്നതു തോന്നും മിന്നുമന്നിന്നതു
മെല്ലെ നീ കേട്ടിനാം ചൊൽക * എന്നതു കേട്ടനേരം ചൊ
ല്ലിനാനക്രൂരനും ; നിന്നുടെ ലീലയല്ലാതൊന്നുമേ കണ്ടീല ഞാൻ
ഈശ പരനായ തവലീലകൾ കാണുന്നോർക്കാശ്ചര്യമുണ്ടാമല്ലോ
ലോകവാസികൾക്കെല്ലാം * എന്നിവ പറഞ്ഞു കൊണ്ടക്രൂരൻ
മഹാരഥം മന്ദമെന്നിയെ നടത്തീടിനാൻ മോദത്തോടും * മ
ദ്ധ്യമഹ്നത്തിൽ വന്നൊരു നേരത്ത് ഗോപാലകൌതുകത്തോ
ടുകളെ മാത്രജനമെല്ലാം * കണ്ണൻതന്നുടെ മുഖപങ്കജം പാ
ർത്തോരു കണ്ണുകളെടുക്കാതെ നിശ്ചലരായ് നിന്നാർ * രാ
മനും കൃഷ്ണൻതാനുമോരോരോ ഗോപികൾക്കു മാനമോടുത്താരം ചൊന്നു
കണ്ടു ചൊന്നാ പരമോ * വിഖ്യാതമായ മധുരാപുരി സമീപമുള്ള
മുഖ്യമായുള്ളോരുപവനത്തിലെത്തീടിനാർ * നന്ദഗോപാദി
കളും മുന്നമേ തത്ര ചെന്നു വന്നതില്ലല്ലോ കൃഷ്ണനെന്നോർത്തങ്ങി
രിക്കുമ്പോൾ * നന്ദനന്ദനൻ നേരം രാമനും കൃഷ്ണൻതാനും മ
ന്ദമെന്നിയെ ചെന്നു വന്ദിച്ചു ഭക്തിയോടും * ആശീർവാദവും
ചെയ്തു നന്ദനുമാശ്ലേഷിച്ചു കേശവനക്രൂരനോടന്നേരമുരചെയ്തു
ന്നാമഭവാൻ ചെന്നു കംസനോടു വസ്തുക ളെല്ലാമൊന്നൊഴിയാ
തെ ചൊല്ലിപ്പോയാലും തവഗേഹേ * കാലത്തു മധുരയിൽ ഞ
ങ്ങളും വന്നീടുവൻ കാലവൈഭവം പോലെ വന്നീടും പിന്നെ
യെല്ലാം * എന്നതു കേട്ടക്രൂരനും ചിന്തയോടു ചൊന്നാൻ നിന്നു
മൽഗൃഹത്തിങ്കൽ പോരികവേണം ഭവാൻ * നിന്നുടെ പാദാം
ബുജം കൊണ്ടു സന്തതം മമ മന്ദിരമിന്നു ശുദ്ധമാക്കേണം ദയാ
നിധേ * ത്വൽപാദാംബുജതീർത്ഥമെന്നുടെ മൂർദ്ധാവുകൊ ണ്ട
ല്പമൊഴിയാതെ പരിഗ്രഹിക്കേണം * നിന്നുടെ പാദതീ
ർത്ഥമീശനായ ശിവൻ തന്നുടെ മൂർദ്ധാവിങ്കൽ നിത്യവും ധരിക്കു
ന്നു * നിന്നെപ്പൂജിച്ചു മുമ്പം ദൈത്യനാം മഹാബലി തനിക്കു മ
നാഗമില്ലാതുള്ളൊരു സുഖം വന്നു * അങ്ങിനെയുള്ള ഭക്തവ
ത്സലനായ ഭവാൻ മംഗലം വരുത്തേണമിനിക്കു കൃപയാലെ *
എന്നുടെ ഗേഹേ ഭവാൻ വന്നതിനില്ലയോ വന്നീടുകിനി
ക്കിന്നു ജന്മസാഫല്യം വരും * താപവും നീങ്ങും മമ കർമ്മവും വി

ള്ളവരാം താപസപിതൃദേവവർഗ്ഗവുംസന്തോഷിക്കും * ആക
യാലിന്നുമമമന്ദിരേപോന്നീടേണം ലോകനായകതവകാലി
ണവണങ്ങുന്നേൻ * ഭക്തിപൂണ്ടക്രൂരനമിത്ഥംചൊന്നനേ
രം ഭക്തവത്സലൻകൃഷ്ണൻചൊല്ലിനാൻമധുരമായ് * നിന്മ
നമത്രഭവാൻതാനറിഞ്ഞിരിക്കുന്നു നന്മയുംവരുംമേലിലെന്നു
ടെകൃപ മൂലമേ * ദുഷ്ടനാകിയകംസൻതന്നെയുംവധിച്ചുതാൻ
പുഷ്ടമോദേനതവമന്ദിരേവന്നീടുവൻ * എന്നുകേട്ടക്രൂരനും
വന്ദിച്ചുപുറപ്പെട്ടു ചെന്നുടൻകംസനോടുവൃത്താന്തമറിയിച്ചു
തന്നുടെഗൃഹംപുക്കുസുഖിച്ചുവാണീടിനാൻ വന്നിതുസമയാ
നന്തരംകാലവുമതുനേരം * രാമനോടൊരുമിച്ചുകൃഷ്ണനുംപുറ
പ്പെട്ടു കോമളമാമമധുരാപുരികണ്ടീടുവാൻ * അഞ്ചാറുവയ
സ്യരുമായൊന്നിച്ചുരാജമാർഗ്ഗേ സഞ്ചരിച്ചുദേശങ്ങളോരോന്നേ
കണ്ടീടിനാർ * ചിത്രമായുള്ളമധുരാപുരിമഹത്വങ്ങൾ വിസ്ത
രിച്ചുരചെയ്യുന്നാവതല്ലനന്തനും * അങ്ങിനെയുള്ളപുരിതന്നു
ടെവിചിത്രങ്ങൾതിങ്ങനെമോദത്തോടുംകണ്ടവർനടക്കുമ്പോൾ
രാമകൃഷ്ണന്മാരിങ്ങുവന്നിതെന്നതുകേട്ടു കാമിനീജനമെല്ലാംമാ
ളികമുകളേറി * ജാലരന്ധ്രത്തിലൂടെകൃഷ്ണനെനോക്കിക്കൊണ്ടു
ബാലികമാരുംചിത്രരൂപങ്ങൾപോലെനിന്നാർ * യോഷമാർ
ചിലരെല്ലാംചിത്തസംഭ്രമംകൊണ്ടു ഭൂഷണമൊന്നുമണിഞ്ഞി
ടാതെചെന്നീടിനാർ * കാലിന്മേൽവളകളുംകയ്യിന്മേൽതള
കളും താലികളരയിലുംമേഖലകൾകഴുത്തിലും * കർണ്ണത്തിൽ
മാലകളുംകുണ്ഡലംശിരസ്സിലും കണ്ണിൽകുങ്കുമങ്ങളുമഞ്ജനംമു
ഖത്തും * ഇങ്ങിനെമാറിയെല്ലാമണിഞ്ഞുചെന്നാർചിലർ
സംഗീതങ്ങളുംപാടിച്ചെന്നിതുചിലരെല്ലാം * ഭോജനകബ
ളങ്ങൾകരത്തിലേന്തിച്ചിലർ ഭാജനങ്ങളുമേറ്റിക്കൊണ്ടുടൻ
ചിലരെല്ലാം * ഏകഹസ്താക്ഷികർണ്ണപാദങ്ങളലങ്കരിച്ചേക
ദേശത്തോടുമോടിച്ചെന്നിതുചിലർ * ഗന്ധങ്ങൾതേച്ചു
കൊണ്ടുചെന്നിതുചിലരെല്ലാം ഗന്ധവുംചാന്തുംകൊണ്ടുചെ
ന്നിതുചിലരെല്ലാം * അഭ്യംഗംതേച്ചുകൊണ്ടുചെന്നിതുചില
രെല്ലാ മണ്ഡനാംഗിമാർചിലരാലോലതാനേചെന്നാർ * ഇ
ത്തരംനാരീജനംകാട്ടിയചേഷ്ടിതമെല്ലാം വിസ്തരിച്ചുചെ
യ്യാൻകഴിവാരാപാരാതല്ലോ * കോമളഗാത്രിമാരാംനാരിമാരെ

ല്ലാവരും രാമകൃഷ്ണന്മാരെയുംകണ്ടുകണ്ടാനന്ദിച്ചാർ * കൃഷ്ണ
സൌന്ദര്യംകേട്ടുള്ളമാതരുണിമാർ തൃഷ്ണയോടനാളിനെചിന്തി
ച്ചുവസിക്കുമ്പോൾ * ഒട്ടുമെനിനയ്ക്കാതെകൃഷ്ണനെക്കണ്ടനേരം
കേട്ടതിലേറെമനോമോഹനമെന്നുതോന്നി * നന്ദജരൂപാമൃ
തംകണ്ണുകൾകൊണ്ടുതന്നെ സുന്ദരിമാരുംപാനംചെയ്തുചെയ്തു
നന്നാരം * ധ്യാനത്താലാശ്ലേഷാദിസൌഖ്യങ്ങളനുഭവി ച്ചാ
നന്ദസമുദ്രത്തിൽമുഴുകിവാണാരശേഷം * രാമകൃഷ്ണന്മാരെക്കണ്ടു
നിതരുണിമാർ സാമോദംമാലപുഷ്പമാല്യങ്ങൾ വർഷിച്ചെ
യ്താർ * സുന്ദരരൂപംകൊണ്ടുംപ്രേമവീക്ഷണംകൊണ്ടും മന്ദ
ഹാസങ്ങൾകൊണ്ടുംമോഹനഭാവംകൊണ്ടും * നന്ദജനവർ
കൈചിത്തവുംകവർന്നുകൊ ണ്ടുനിന്നുമോദത്തോടുംസഞ്ചരിക്കു
ന്നനേരം * അക്ഷതമാല്യഗന്ധപൂർണ്ണകുംഭങ്ങളിവ തൽക്ഷ
ണംകാഴ്ചവെച്ചുവണിഗ്വരന്മാരും * കേശവനവരെയുംവന്ദി
ച്ചുകതിരോട്ടു മാറീട്ടുമവരുംവാങ്ങിപിന്നെയുംനടക്കുമ്പോൾ
ഏറ്റവുംമഹാദുഷ്ടനായൊരുരജകനെ വസ്ത്രഭാണ്ഡങ്ങളോടും
കണ്ടുദാമോദരൻ * ചോദിച്ചാനവനോടുനിന്നുടെകൃപ
യാലാദരംഞങ്ങൾക്കീവസ്ത്രങ്ങൾനൽകീടുമോ * ഇ
ന്നുനൽകീടുകിൽനല്ലതുവരുംനിന ക്കെന്നതുകേട്ടവനേകോ
പിച്ചുചൊല്ലീടിനാൻ * ദുഷ്ടന്മാരേനിങ്ങൾക്കെന്തിന്നുപോ
യീടുവിൻ വെട്ടുകിട്ടീടുംനിങ്ങൾക്കിത്തരംചൊല്ലീടുകിൽ *രാ
ജദ്രവ്യങ്ങൾമോഹിച്ചീടുന്നദുഷ്ടന്മാരെ രാജഭൃത്യന്മാർപിടി
പെട്ടുസംഹരിച്ചീടും * ഇത്തരംരാജയോഗ്യമായൊരുവസ്ത്രം
നിങ്ങൾ നിത്യവുമുടുക്കുമോകാനനവാസികളേമ്പോൾ * ദുർമ്മോ
ഹംനിങ്ങൾക്കേറെയുണ്ടെന്നതറിഞ്ഞുഞാൻ ദുർമ്മത്തങ്ങളി
യാലാപത്തുവന്നുകൂടും * എന്നവൻപറഞ്ഞപ്പോൾകോപി
ച്ചുദാമോദരൻ ചെന്നവൻതലയറുത്തിട്ടിതുധരണിയിൽ *
പേടിച്ചുരജകന്റെഭൃത്യന്മാരോടിപ്പോയാര ടകളെല്ലാമെടു
ത്തംബുജേക്ഷണന്മാരപ്പോൾ * തന്നുടെയാജസ്യത്തിനുള്ളോരുമെ
ലായ്ക്ക പൊൻനിറമായുള്ളോരുവസ്ത്രവുംനൽകീടിന്നേ *
നീലവസ്ത്രങ്ങൾബലഭദ്രനുനൽകിക്കൊണ്ടു നീലക്കാർവ
ർണ്ണൻപീതാംബരംചാർത്തീടിനാൻ * പിന്നെയുള്ളവയെ
ല്ലാംകൈവെടിഞ്ഞെല്ലാവരു മൊന്നിച്ചുപുറപ്പെട്ടുസഞ്ചരിച്ചീ
ടു *

പിന്നെപ്പാഞ്ഞ്ഗജത്തിന്റെതാഴെചെന്നൊളിച്ചപ്പോൾ വ
ന്നകോപനാഗജംകൃഷ്ണനെക്കാണാഞ്ഞയാൽ * ഘ്രാണംകൊ
ണ്ടറിഞ്ഞവൻപിടിച്ചകൃഷ്ണൻതന്നെ കാണിയുംവൈകീടാതെ
വഴുതിപ്പോന്നുകൃഷ്ണൻ * പുച്ഛത്തെപ്പിടിപെട്ടുപിന്നൊക്കംവ
ലിച്ചുകൊ ണ്ടച്യുതനൊരുനൂറുവില്പാടുകൊണ്ടുപോയൻ *
പന്നഗങ്ങളെക്കൊണ്ടുഗരുഡൻപോകുംവണ്ണം നന്ദിച്ചുകണ്ടു
നിന്നുലോകവാസികളെല്ലാം* പുച്ഛവുംവിട്ടുപിന്നെക്കൃഷ്ണനുമെ
ണ്ടിടിനാൻ മൂർച്ഛിച്ചുകോപത്തോടുമെത്തിനാൻഗജേന്ദ്രനും
ഭൂമിയിൽവീണപോലെകിടന്നാൻകൃഷ്ണൻതാനും ഭീമനാംഗ
ജംവന്നുകുത്തിനാനന്നേരം * തുമ്പിയെപ്പോലെകൃഷ്ണനൊഴി
ന്നാൻഗജേന്ദ്രന്റെ കൊമ്പുകൾഭൂമിതന്നിലൊന്നുംതറച്ചുപോ
യ് * എത്രയുംപണിപ്പെട്ടുകൊമ്പുകൾപറിച്ചിട്ടു അത്യന്ത
മീർഷ്യയോടുംകൃഷ്ണനോടെതിർത്തീടിനാൻ * എത്രയുംവേഗത്തോ
ടുവന്നാനഗജത്തിന്റെ മസ്തകത്തിന്മേലടിച്ചീടിനാൻദാ
മോദരൻ * തല്ലുകൊണ്ടന്നേരംതന്റെഗജേന്ദ്രനും കൊല്ലു
വതിന്നാഞ്ഞുകൃഷ്ണനുമതിവേഗം * തുമ്പിക്കൈപിടിപെട്ടുഭൂ
മിയിൽപതിപ്പിച്ചു കൊമ്പുകൾപറിച്ചപ്പോൾചത്തിതുഗജേ
ന്ദ്രനും * വൻപരായുള്ളഗജപാലകന്മാരെയെല്ലാം കൊമ്പു
കൾകൊണ്ടുതന്നെത്തച്ചുകൊന്നാൻകൃഷ്ണൻ * ദന്തിതൻദന്ത
മൊന്നുരാമനുകൊടുത്തുതാൻ ദന്തവുമൊന്നുതന്റെകരത്തിൽ
വെച്ചുകൊണ്ടു * സ്വേദലേശങ്ങൾകൊണ്ടുശോഭിച്ചമുഖ
ത്തോടും മദരക്തവിന്ദുഭൂഷിതഗാത്രത്തോടും * ദന്തിതൻദ
ന്തമാകുമായുധവരത്തോടു മന്ദമോടുനടന്നുബലഭദ്രനുംകൃ
ഷ്ണൻതാനും * തന്നോടുവയസ്സൊത്തൊന്നിച്ചരംഗത്തിങ്കൽചെ
ന്നങ്ങുകരേറുന്നകൃഷ്ണനെക്കണ്ടനേരം * ക്രൂരന്മാരായുള്ളോരുമല്ല
ന്മാർക്കെല്ലാവർക്കുംഘോരമായുള്ളൊരിടിത്തീയെന്നപോലെതോന്നി
ചിത്തത്തിലേതുമേബോധമില്ലാതനരന്മാർക്ക് ഉത്തമനിവൻനര
ന്മാരിലെന്നുംതോന്നി മന്മഥനെന്നുതന്നെകാമിനിമാർക്കുതോ
ന്നി നമ്മുടെകൃഷ്ണനെന്നുഗോപന്മാർക്കുള്ളിൽതോന്നി*ദുഷ്ടന്മാരാ
യുള്ളോരുഭൂപതിവരന്മാർക്ക് പെട്ടെന്നുനമ്മെശാസിക്കുന്നവനെ
ന്നുതോന്നി*നന്ദനുംവസുദേവൻതനിക്കുംദേവകിക്കും നമ്മു
ടെപുത്രൻകൃഷ്ണൻബാലനെന്നുള്ളുംതോന്നി * നമ്മുടെകാ
ലനെന്നുകംസനുംപേടിതോന്നി കർമ്മികൾക്കെല്ലാംവിരാൾ

മൻപെനക്കൃഷ്ണനെത്തഴുകിനാൻ * നിൽക്കയുമിരിക്കയുംപോ
കയുംകിടക്കയും മെയ്ക്കണ്ണിജനങ്ങളോടൊന്നിച്ചുരമിക്കയും *
എന്നെല്ലാസമസ്തവുംചെയ്യുമ്പോൾഭയത്തോടും തന്നുടെകൃത്യ
വക്കുംകൃഷ്ണനെച്ചിന്തിക്കയാൽ * പേശസ്കാരിയെയോൎത്തുകീ
ടങ്ങളെന്നപോലെ കേശവസാരൂപ്യവുംകംസനുലഭിച്ചുതേ*
പുണ്യമില്ലാതവൎക്കുള്ളമിത്രപാത്താൽ പുണ്യവാനത്രേകംസ
നില്ലസംശയമേതും * ദുഷ്ടനാംകംസൻതന്റെ സോദരന്മാരാമ
ള്ളോരെട്ടുപേരെയുമിച്ചുപുഷ്കരാപോവന്നാർ * എന്നതു
കണ്ടുരാമൻനല്ലൊരുപരിഘത്താ ലൊന്നിച്ചുതന്നെകൊന്നാ
നെട്ടുപേരെയുമപ്പോൾ* പുഷ്പവൃഷ്ടിയുംചെയ്തുദുന്ദുഭികളുംഘോ
ഷിച്ചുൽപലേക്ഷണൻതന്നെസ്തുതിച്ചുദേവന്മാരും * നൃത്ത
വുംതുടങ്ങിനാരപ്സരസ്ത്രീകളെല്ലാം മൈത്ര്യംമോദംപൂണ്ടുനാര
ദൻപാടീടിനാൻ * അന്നേരമന്തഃപുരസ്ത്രീകളുംഖേദംപൂണ്ടു
ചെന്നുടൻകംസദേഹംകണ്ടൊരുനേരത്തിങ്കൽ* വന്നസന്താ
പംകൊണ്ടുതന്നെത്താൻമറന്നവർ തന്നുടെഹൃദയത്തിൽത
ങ്ങളെതാഡിക്കയും * മോഹിച്ചുപതിക്കയുംവാവിട്ടങ്ങലറിയും
മോഹവുംതീൎന്നപിന്നെവല്ലതുംപറകയും * ഭൎത്തൃദേഹത്തെ
നന്നായാശ്ലേഷിച്ചിരിക്കയും കണ്ണുനീരോടുഭൂമിയിൽവീണ
ങ്ങുകിടക്കയും* ഇങ്ങിനെകരഞ്ഞോരോനേരംപറയുന്നശേഷം
മംഗലഗാത്രിമാരുമുച്ചത്തിൽവിലപിച്ചാർ * അയ്യയ്യോപ
തിച്ചിതോജീവനായകഭവാൻ തിങ്ങിതാപത്തീടുന്നതെങ്ങടെ
ഹൃദയത്തിൽ * നിങ്ങളില്ലാതൊരുഗതിയില്ലല്ലോഞങ്ങൾക്കാരും
പൊയ്യല്ലഞങ്ങളെയുംകൊണ്ടങ്ങുപോയീടേണം * ഭൎത്താവി
നോടുംപിരിഞ്ഞൊട്ടുമേവസിക്കരു തുത്തമസ്ത്രീകൾക്കെന്നുകേ
ട്ടിരിക്കുന്നുഞങ്ങൾ * കഷ്ടമിപ്പൊരികൂടിനിന്നോടുപിരികയാൽ
നഷ്ടമംഗലമായിഞങ്ങളെപ്പോലെതന്നെ * ഉത്തമതപോ
ധനവിപ്രാദിജനങ്ങളെ നിത്യവുമകാരണംദ്വേഷിക്കകൊണ്ടു
ഭവാൻ * ദുൎജ്ജനങ്ങളെപ്പോലെകഷ്ടമായ്മരിച്ചതും സജ്ജനാ
ദ്വേഷികൾക്കെന്നുമുള്ളതുംപിഴയല്ലോ * ഇത്രിലോകേശനായകൃഷ്ണ
നോടപരാധ മിത്രനല്ലൊണ്ടുഭവാനോരോന്നേചെയ്തിട്ടുന്നു* ഈശ്വ
രന്മാരെദ്വേഷിച്ചീടുന്നജനങ്ങൾക്കു ശാശ്വതദുഃഖമെ
ന്യെ സൌഖ്യങ്ങളുണ്ടാകുമോ * ഇങ്ങിനെകരയുന്നരാജവല്ലഭ

നാകിയ കംസൻ തന്നിലെ ഭയമാകൊണ്ടും കഷ്ടമെത്രയും പിതൃ ശുശ്രൂഷ ചെയ്യീടാതെ * കാലങ്ങൾ കഴിഞ്ഞിതു മെത്രയും വ്യ ർത്ഥമത്രെ കാലിന്നവനങ്ങളന്നാൾ നാങ്ങളെയും പൊറുക്കേണം * മോഹനമായുള്ളൊരു കൃഷ്ണഭാഷിതം കേട്ടു മോഹിച്ചു മായയാ കൊണ്ടു താതനും ജനനിയും * എത്രയും വേഗത്തോടും ചെന്നെടുത്താ ശ്ലേഷിച്ചു പുത്രന്മാരെയും മടിതന്നിലങ്ങിരുത്തിനാർ * ആനകദു ന്ദുഭിയും ദേവകീ താനുമപ്പോൾ ഉദാരമായതാപൂർണ്ണ ബാഷ്പാബ്ധിനിമഗ്ന രായ് * മാതാപിതാക്കളപ്പോൾ മൂകയും പൂണ്ടിതു ചേതസി നിറഞ്ഞുള്ള വാത്സല്യപൂരത്തോടും * എത്രയുമൊഴുകുന്ന ഹ ർഷാശ്രുകൊണ്ടുതന്നെ പുത്രന്മാർക്കഭിഷേകവും ചെയ്തു ശേ ഷം * ഉൽകണ്ഠാപൂർണ്ണമായൊന്നും മിണ്ടീടുവാൻ ശക്തിയി ല്ലാതെ പരവശരായ്ച്ചമഞ്ഞിതിനാർ * ദേവകീദേവിയേയും തന്നു ടെ താതനേയും ആശ്വസിപ്പിച്ചു മോദേന ദാമോദരൻ * മാ താവിൻ പിതാവായൊരുഗ്രസേനനാമവനെ നാഥനായഭിഷേകം ചെയ്തുവരുന്നാടു ചൊന്നാൻ * യാദവവംശജാതഭൃത്യന്മാരല്ലോ ഞങ്ങൾ മോദേന രാജ്യം പരിപാലിച്ചു വസിച്ചാലും * എന്നതി ന്നാകിലും ദേവന്മാരെക്കൊണ്ടുമൊന്നുമാ നന്തരമില്ലെങ്ങൾക്കെ ന്നു ധരിച്ചാലും * ചൊല്ലെഴും യയാതിയാം നൃപതി ശപിക്കയാ ലില്ലല്ലോ നൃപാസനം യാദവന്മാർക്കു പണ്ടേ * ഇന്നു ഞാൻ തവ ഭൃ ത്യനായുള്ളൂ ഭവാൻ വന്ദിച്ചു നൃപാസനേ ഇരുന്നു വസിച്ചാ ലും * എന്നല്ല ഭവൽഭൃത്യനായി ഞാൻ നിൽക്കുമ്പോൾ ഇന്ദ്രാദിലോ കപാലരൊക്കെയും ദേവന്മാരും * വന്ദിച്ചു ഭവാനിന്നു ബലിയും നൽകുമല്ലോ പിന്നെയീ നരാധീശന്മാർക്കു സന്ദേഹമുണ്ടോ * എന്നുള്ളോരുഗ്രസേനനോടു ചൊല്ലിക്കൊണ്ടാൻ തന്നുടെ ബ ന്ധുക്കളാം യാദവവൃഷ്ണികളേയും * അന്ധകകുലജാതന്മാരായ ജ നത്തെയും മന്ദമെന്നി നിജരാജ്യവാസികളേയും * എന്നല്ല കംസൻ തന്നെപ്പേടിച്ചു ഗമിച്ചോരു തന്നുടെ ജനങ്ങളെയൊ ക്കെയും വരുത്തിനാൻ * അന്യദേശത്തു ചെന്നു ദുഃഖിച്ച ജനങ്ങ ളെ തന്നുടെ ഗൃഹങ്ങളിലിരുത്തി സ്നേഹത്തോടും * വിത്തവ സ്ത്രാഭരണധാന്യാദി പദാർത്ഥങ്ങൾ ചിത്തത്തിൽ മതിവരവോ ളവും നൽകീടിനാൻ * രാമകൃഷ്ണന്മാരാലെ പാലിതന്മാരായ് നി ജ കാമിതമെല്ലാം സാധിച്ചൊരു യാദവന്മാരും * ദേവരാജ

ട്ടചിന്തിച്ചു വിപ്രേന്ദ്രനും * ഇന്നിവർശിഷ്യന്മാരെന്നോർത്തവൻ
ചൊന്നാൻ മമ നന്ദനൻ പ്രഭാസമാം തീർത്ഥത്തിൽ കുളിക്ക
ന്നേരം * കണ്ടതില്ലവൻ താനും കൊണ്ടുവന്നീടുന്നാകിൽ വേ
ണ്ടതില്ലതിൽ പരമെന്നതു കേട്ടനേരം * താതനോടനുജ്ഞവാങ്ങി
ന്ന കൃഷ്ണനും രാമൻതാനും ഭംഗിയേറീടും തേരിലേറിച്ചെന്നതി
വേഗം * അംബുധിതീരേ ചെന്നു നിന്നപ്പോളറികയാലംബു
ധി നിജരൂപം കൈക്കൊണ്ടു ഭക്തിയോടും * ചെന്നു പൂജിച്ചനേരം
കൃഷ്ണനരുൾചെയ്താൻ തന്നാലും മദ്ഗുരുപുത്രനെ വൈകീടാതെ
എന്നു കേട്ടവൻ ചൊന്നാനെന്നുടെ ജലം തന്നിൽ വന്നിഹ വാ
ഴുന്നിതു ദൈത്യനാം പഞ്ചജനൻ * ആയവനത്രെ കൊണ്ടുപോ
യതു കുമാരനെ മായാമാനുഷ ശംഖരൂപിയാകുന്നതവൻ * എ
ന്നതു കേട്ടു കൃഷ്ണനംബുധൗ മുങ്ങി ചെന്നു കൊന്നിതു ശംഖരൂപ
നാകിയ ദൈത്യേന്ദ്രനെ * ശംഖത്തിന്നുള്ളിൽ ഗുരുപുത്രനെ കാ
ണാഞ്ഞിട്ടാൽ ശംഖവുമെടുത്തിങ്ങു പോന്നിതു ദാമോദരൻ *
ദൈത്യനാം പഞ്ചജനദേഹസംഭവശംഖ ഉത്തമമായ പാഞ്ചജ
ന്യമാം ശംഖമല്ലോ പാഞ്ചജന്യവും വിളിച്ചത്രയും വേഗത്തോ
ടും കാഞ്ചനരഥമേറി കൃഷ്ണനും രാമൻതാനും * മൃത്യുലോകത്തു
ചെന്നു കാലനോടു ഗുരു പുത്രനെത്തരികെന്നു കൃഷ്ണനും
ചൊല്ലീടിനാൻ * മൃത്യുവും കൃഷ്ണൻ തന്റെ കല്പന കൊണ്ടു വിപ്ര
പുത്രനെ കൊടുത്താശു പൂജയും ചെയ്തീടിനാൻ * ക്ഷിപ്രമങ്ങ
തിവത്സലനെക്കൊണ്ടു ചെന്നു വിപ്രൻ തന്നുടെ കയ്യിൽ
കൊടുത്തു ചൊല്ലീടിനാർ * ഇഷ്ടങ്ങളിനിയെന്തു വേണ്ടതെ
ന്നതു കേട്ടു തുഷ്ടിയോടാശീർവ്വാദം ചെയ്തവൻ ചൊല്ലീടിനാൻ *
ഇത്തരമുള്ള ശിഷ്യന്മാരുടെ ഗുരുജനം ചിത്തത്തിൽ നിരൂപി
ച്ചതൊക്കയും വരുമല്ലോ * എത്രയും പ്രസാദിച്ചേനെന്നതു കൊ
ണ്ടിനിങ്ങൾ കീർത്തിയും പ്രകാശിക്ക വിദ്യകൾ ദിനം തോറും * ഇ
ങ്ങിനെ ഗുരുപ്രീതി ചെയ്യുവരില്ല പാർത്താൽ മംഗലം ഭവിച്ചീ
ടും നിങ്ങൾക്കു ഗമിച്ചാലും * ഇത്തരം ഗുരുവിന്നാടാശീർവ്വാദ
വും വാങ്ങി സത്വരം ചെന്നു മധുരാപുരി പുക്കീടിനാർ * രാമകേ
ശവന്മാരെ കണ്ടൊരു യദുകുല മാരോടും പൂണ്ടു ചെന്നു സൽ
ക്കാരം ചെയ്തീടിനാർ * നഷ്ടമായൊരു ധനമൊട്ടു നാൾ ചെല്ലു
ന്നേരം കിട്ടിയ പോലെ സന്തോഷം വന്നിതെല്ലാവർക്കും * രാമകൃ

ണ്ണനുമഗ്രജനായുള്ള രാമനോടും വസിച്ചീടി ന്നെല്ലാവരും * ഉത്തരം പുനരിവർ പ്രതിവചിക്കുന്നു ഞാ നതു നാല്പത്താറാമദ്ധ്യായം ചൊല്ലീടിനേൻ *

---

ശാരികപ്പൈതലേ കളമൊഴികിളിമകളേ സാരസ്യസൗജന്യസാരസർവ്വസ്വമേ * പാലും പഴവും മധുവും ഭുജിച്ചു നീ ബാലസ്യവും തീർത്തുകൊണ്ടു വൈകാതെ നീ * സാരസനേത്രനാം കൃഷ്ണൻ്റെ ലീലകൾ പാരം ചുരുക്കാതെ ചൊല്ലു ചൊല്ലേറ്റക്കിളിയും * വാരിജലോചനൻ തന്നുടെ ലീലക ളോരോന്നു നീയുരചെയ്തുള്ളതു കേൾക്കയാൽ * മാനിനിമാരായ ഞങ്ങൾക്കു വന്നൊരു മനോസന്താനങ്ങളെന്തു ചൊല്ലാവതും * എന്നതു കേട്ടുരചെയ്തു കിളിമക ളെന്നാൽ ചെവി തന്നു കേട്ടുകൊണ്ടീടുവിൻ * നന്ദതനുജൻ മുകുന്ദൻ പരൻ മുചു കുന്ദവരപ്രദനിന്ദിരാവല്ലഭൻ * ഇന്ദ്രാദിവൃന്ദാരകവന്ദ്യപാദൻ വിന്ദൻ പരാനന്ദനിന്ദുചൂഡപ്രിയൻ * ഇന്ദുബിംബാനനനിന്ദീവരപ്രഭ നിന്ദിതവിഗ്രഹൻ കന്ദർപ്പസുന്ദരൻ * ചന്ദ്രികനിന്ദിതമന്ദസ്മിതാനന നിന്ദീവരേക്ഷണൻ ഗോവിന്ദനീശ്വരൻ * ദേവകളർത്ഥിക്കമൂലം യദുകുലേ ദേവകീനന്ദനനായിപ്പിറന്നുടൻ * ദുഷ്ടരാം കംസാദികളെക്കൊലചെയ്തു ശിഷ്ടരെപ്പാലനം ചെയ്തു വാഴും വിധൌ * എത്രയുമിഷ്ടനാം മന്ത്രിപ്രവരനാ യുത്തമനായ ബൃഹസ്പതിശിഷ്യനായ് * ബുദ്ധിമാന്മാരിൽ വെച്ചഗ്രേസരനാക മുദ്ധവൻ തന്നെ വിളിച്ചങ്ങൊരു ദിനം * മന്ദഹാസം ചെയ്തു കയ്യും പിടിച്ചു കൊ ണ്ടിന്ദീവരേക്ഷണൻ ചൊന്നാൻ മധുരമായ് * ഭാവവിശുദ്ധിയും ബുദ്ധിഗുണങ്ങളും ജീവജന്തുക്കളിലുള്ള സമത്വവും * ദൈവവിശ്വാസവുമുള്ള ഭവാൻ മമ ജീവനാകും പ്രിയനല്ലോ മഹാമതേ * ആകയാലിന്നെനിക്കുപകാരമായ് ഗോകുലത്തിന്നു പോകവേണം ഭവാൻ * അത്ര ചെന്നെന്നുടെ മാതാപിതാക്കൾക്കുള്ളിത്തരശോകത്തെക്കളഞ്ഞു വന്നീടേണം * എന്നെപ്പിരിഞ്ഞതിഖേദം പൂണ്ടുവാണീടുന്ന തന്വംഗിമാരായ ഗോപീജനത്തെയും * എന്നുടെ സന്ദേശവാക്യങ്ങളൊക്കെയും നന്നായുരചെയ്തു ആശ്വാസിപ്പിക്കേണം * തന്നുടെ മാതൃപിതൃഭ്രാതൃബാന്ധവ നന്ദനമിത്രജനങ്ങളെയൊക്കെയും * നിർമ്മലഗാത്രിമാരാമെന്റെ ഗോപി

സുന്ദരരൂപവുമേക്കുന്നതുമാരാമൊന്നുമേ ചൊല്ലുവാൻ മനസ്സുമി
ല്ലേതുമേ * രാമനും കൃഷ്ണനുമീശ്വരന്മാരെന്നു മാമുനി ഗർഗ്ഗനരുൾ
ചെയ്തു കേട്ടതോർ * നാഗായുതബലമുള്ളോരു കംസനെ വേഗേ
നകൊന്നതും വില്ലൊടിച്ചതും * മല്ലവീരന്മാരെയൊക്കവേ കാ
ന്നതും മൊല്ലുള്ള രിഷ്ടാദികളെ വധിച്ചതും * എന്നിവ ചിന്തി
ക്കിലീശ്വരന്മാരവ രെന്നാകിലും സ്നേഹമുണ്ടിനിക്കേറാവും *
ഇത്ഥം പറഞ്ഞു കരഞ്ഞു പുലമ്പിച്ചു ഭക്തിമുഴുത്തു ചമഞ്ഞിതു ന
ന്ദനും * അശ്രുവർഷത്തോടുമന്നു മേളിണ്ടാതെ വിരശോക
മാധവനെ ധ്യാനിച്ചുമേവിനാൻ * പുത്രഗുണങ്ങളെ വർണ്ണിപ്പ
തുകേട്ടു ചിത്തമഴിഞ്ഞു യശോദയുമപ്പൊഴ് * സ്നേഹപരവ
ശത്തോടു കരഞ്ഞു മോ മോഹനൻ കൃഷ്ണനെ ധ്യാനിച്ചുമേവി
നാൾ * ഇത്ഥമവരുടെ ഭക്തി കണ്ടേറാവും ചിത്തമോദത്തോ
ടുദ്ധവർ ചൊല്ലിനാൻ * ഇത്തരം കൃഷ്ണനിൽ ഭക്തിയുണ്ടാക
ം പുണ്യമാന്മാർ നിങ്ങളില്ലൊരു സംശയം * ജീവവിനാശകാ
ലത്തെന്നിരിക്കിലും കേവലാനന്ദനായുള്ളോരു ദേവനെ *
കാൽക്ഷണം പോലും നിനക്കും ജനങ്ങൾക്കു മോക്ഷം വരുമതി
നില്ലൊരു സംശയം * അങ്ങിനെയുള്ളൊരു ദേവനാം കൃഷ്ണനിൽ
നിങ്ങൾക്കിതുപോലെ ഭക്തിയുണ്ടാകയാൽ * ജന്മസാഫല്യം
വരിച്ചിതു നിങ്ങൾക്കു കർമ്മമിനിയൊന്നു ചെയ്യേണ്ടതില്ല
ട്ടോ * നിങ്ങൾക്കു സൌഖ്യം വരുത്തുവാൻ മാധവ നിങ്ങളെ വെ
ടാതെ വരുമെന്നറികനീ * ഇന്നചരാചരജാതികളുള്ളിലും
പിന്നെ പുറത്തും ജഗത്തിങ്കലൊക്കയും * വ്യാപിച്ചിരിക്കുന്ന
കൃഷ്ണനെ നിത്യവും ഗോപതേ നിങ്ങളും കാണുന്നതില്ലയോ *
ശത്രുവുമില്ലൊരു മിത്രവുമില്ലവ നത്യന്തമിഷ്ടനായിട്ടുമില്ലാർക്ക
മേ * ആരിലും ദ്വേഷവും ഭേദവുമില്ലവ നാരുടെ പുത്രനുമല്ലാ
നിനക്കുമ്പോൾ * ജന്മമരണവികാരാദിയില്ലാത്ത നിർമ്മലൻ
നിർഗ്ഗുണനാവ്യക്തനീശ്വരൻ * ലീലാർത്ഥമോരോരവതാരവും
ചെയ്തു പാലനം ചെയ്യുന്നു സാധുജനങ്ങളെ * അങ്ങിനെയു
ള്ളൊരു കൃഷ്ണൻ നിനക്കില്ലൊ നിങ്ങൾക്കു തന്നെ തനയനല്ലോർക്ക
നീ * എല്ലാജനങ്ങൾക്കുമാത്മജനായതു മെല്ലാർക്കുമമ്മയും താ
താനാകുന്നതും * സർവ്വജനങ്ങളും സർവ്വലോകങ്ങളും സർവ്വച
രാചരജീവവൃന്ദങ്ങളും * സർവ്വമിക്കാണുന്നതൊക്കെയും സ

കപ്പുരപരനായകൃഷ്ണനോടൊന്നാക്കി * അങ്ങിനെയുള്ളൊരാനാ
ഥനെച്ചിന്തിച്ചു നിങ്ങൾക്കുദ്വേഷിപ്പവരൊന്നുതാൻ കാരണം *
ഭക്തിപരവശന്മാരായി നിങ്ങളെല്ലാം ഭക്തപ്രിയൻ മുക്തി നൽകു
മെന്നതാലും * ഏവംപലവിധം തമ്മിൽ പറഞ്ഞവർ ഭാവ
സൌഖ്യത്തോടുവാഴുംനേരത്ത് * അക്കാലമിപ്പാനാട്ടത്തുകാര
ണം പുഷ്കരനേത്രമാരാകിയഗോപികൾ * ബോധമോടെത്തോ
ടെഴുന്നീറ്റുദേഹങ്ങൾ ശുദ്ധിവരുത്തിക്കളുത്തിദീപങ്ങളും *
അഷ്ടമംഗല്യവുംവെച്ചുദധികളും പൂർണമോടേനേകലക്കിത്തുട
ങ്ങിനാർ * പങ്കജനേത്രമാരാകുമവരുടെ കങ്കണശബ്ദവും മ
ന്ഥധ്വനിഘോഷവും * കേശവലീലകൾപാടുന്നഘോഷമോ ടാ
ത്തുദിഗന്തരമൊക്കെനിറഞ്ഞിതേ * ഗോപികമാരുടെഗീത
ഘോഷംകേട്ടു പാപമകന്നിതുസജ്ജനത്തിന്നും * ദിക്കുകൾ
ക്കെല്ലാമമംഗലവുംപുന രൊക്കെനശിച്ചുതെളിഞ്ഞുവിളങ്ങി
നാർ * ഉൾപ്പൂവിൽമോദമോടദ്ധ്യായമിന്നുഞാൻ നാല്പത്തുമാ
റാംചുരുക്കമായ്ച്ചൊല്ലിനേൻ *

---

പിന്നെയങ്ങർക്കനുദിക്കുന്നതിൻമുമ്പേ ചെന്നുകുളിച്ചു
വിശുദ്ധനായുദ്ധവൻ * നിത്യകർമ്മങ്ങളുംചെയ്തുവിധിപോ
ലെ നിത്യദാനങ്ങളുംചെയ്തുതദനന്തരം * നന്ദഗേഹേചെ
ന്നിരുന്നോരനേരത്തു സുന്ദരിമാരായഗോപീജനങ്ങളും *
ദൂരദേശത്തുവിളങ്ങിനിന്നീടുന്ന തേരതുകാൺകയാൽതങ്ങ
ളിൽച്ചൊല്ലിനാർ * ദുഷ്ടതചെയ്യുന്നകംസന്റെഭൃത്യനാം ക
്രൂരനിന്നുമിവിടെക്കുവന്നിതോ * മൃത്യുവെപ്രാപിച്ചദുഷ്ടനാം
കംസന്റെ തൃപ്തിവരുത്തേണമെന്നുനിനയ്ക്കയാൽ * നമ്മെയും
കൊണ്ടുപോയ്ക്കൊൽവതിനായിട്ടു ദുർമ്മതിയാകുമവനിങ്ങുവ
ന്നിതോ * നന്ദതനൂജനെക്കൊണ്ടുപോയോരവ ക്കിന്നുമെ
ല്ലതുവന്നുകൂടാതവും * എന്നുപറയുന്നനേരമങ്ങുദ്ധവൻ ത
ന്നെയുംകണ്ടവർചിന്തചെയ്തീടിനാർ * സുന്ദരനായിവനാ
രുവാൻദൈവമേ വന്നിതിപ്പോളിതിലില്ലൊരുസംശയം * പങ്ക
ജതുല്യമായുള്ളൊരുനേത്രവും പങ്കജമാലയുംപീതവസനവും *
നീണ്ടഭുജങ്ങളുംമന്ദഹാസങ്ങളും കണ്ടാൽമനോഹരമായൊരു
രൂപവും * എന്നിവയൊക്കെയുംകാണുന്നനേരത്തു നന്ദന

യൊത്തൊന്നുപാടിത്തുടങ്ങിനാർ * അപ്പൊഴുതൊരു ഭൃംഗമെത്തു
യുംവെഗെന തൽപ്രദെശത്തുപാറിച്ചെന്നീടിനാൻ * ഇന്ന
വൻകൃഷ്ണന്റെദൂതനായ്വന്നവ നെന്നുകല്പിച്ചൊരുഗോപിയും
ചൊല്ലിനാൾ * ധൂൎത്തനായുള്ളൊരുകേശവന്റെയുമിത്രമായു
ള്ളൊരുപത്നീകുചങ്ങളിൽ * കുങ്കുമക്കന്നാണിയിമൃഷ്ടമാമെ
ലഗ്നസമസ്തനെപ്പാറിയകന്നകം * ശ്മശ്രുക്കളിൽതേച്ചുവന്ന
മധുകര കശ്മലനീമമപാദംതൊടായ്ക്കെടോ * ഇന്നുപുരസ്ത്രീജ
നങ്ങൾക്കുകേശവൻ നന്നായ്പ്രസാദംവരുത്തുകവേണ്ടതും *
ഇന്നിഹഞങ്ങളെസൽക്കരിച്ചീടുകിൽ നന്ദാത്മജനലഭ്യ
തയുണ്ടായ്വരും * ചൊരസുഖങ്ങളറിയിച്ചുഞങ്ങളെ തെററ
ന്നുപെക്ഷിച്ചുപോയിതുമാധവൻ * പുഷ്പത്തിലുള്ളമധുവൊട്ടു
ണ്ടീടുകിലപ്പൊഴെപോകുന്നനിയെന്നതുപോലെ * മോഹ
നമായകപടവാക്യങ്ങൾകേട്ടു മോഹിച്ചുപോകയാലിന്ദിരാദേവി
യും * ഇപ്രകാരങ്ങളെന്നുമറിയാതെ തൽപാദശുശ്രൂഷ
ചെയ്തുവസിക്കുന്നു * എന്തിനുനീവൃഥാകൃഷ്ണകഥകളെ ചൊ
ന്നരമാടത്തുവന്നൊരുന്നുഭൃംഗമെ * കാന്തനില്ലാതെതന്നാരി
മാർഞങ്ങളു മെന്നുനിനക്കതുവന്നിരിക്കുന്നു * നിത്യവും
കൃഷ്ണനോടൊന്നിച്ചിരിക്കുന്ന മത്തേഭഗാമിനിമാരുടെസന്നി
ധൌ * സന്തോഷമോടുനീചെന്നുപാടീടുകിൽ സമ്മാനവുംത
വവേണ്ടതുകിട്ടുമെ * സുന്ദരരൂപവുംമഞ്ജുവാക്യങ്ങളും മന്ദ
ഹാസങ്ങളുംചാരുകടാക്ഷവും * എന്നിവകാണുന്നനേരത്തുകൃ
ഷ്ണനെ മൂന്നുലോകത്തിലുമുള്ളതരുണിമാർ * ചെന്നുവരിച്ചീ
ടുമെന്നതുകൊണ്ടവൻ നിന്നൊരുനാരിയിൽപ്രേമമില്ലെങ്കിലും*
ഇപ്രകാരവശമാരായഞങ്ങളിൽ ചിത്തകാരുണ്യമില്ലാത്തതു
യോഗ്യമൊ * ഉത്തമശ്ലോകനെന്നുള്ളൊരുനാമവും ഭക്തകാരു
ണ്യമുണ്ടാകകൊണ്ടല്ലയൊ * നിൎമ്മലന്മാരായബന്ധുജനങ്ങ
ളെ തന്മൂലമെല്ലാമുപെക്ഷിച്ചുഞങ്ങളെ * നിൎമ്മൂലമായുപെ
ക്ഷിച്ചുതനിഷ്ഠുരമായ് തമ്മിൽനിരത്തുവാമനാക്കണ്ടെനീവൃഥാ
ഒന്നുമപരാധമില്ലാത്തബാലിയെ കൊന്നുമൃഗയുക്കളെപ്പോ
ലെമാധവൻ * കാമിച്ചുവന്നൊരുരാക്ഷസനാരിയെക്കാമുക
രൊരംവിരൂപയാക്കീടിനാൻ * പാരിച്ചഭക്ത്യാസകലവും
നൽകിയ വൈരൊചനിയെപ്പിടിച്ചുകെട്ടീടിനാൻ * അങ്ങി

ല്ലമെറിവതിന്നായ്യത്ര പാർത്ഥന്മാരൊരാദിവസമക്രൂരന്മാം * ചൊ
ല്ലുള്ളപാണ്ഡവന്മാരുടെബുദ്ധിയും നല്ലഗുണങ്ങളുംകർമ്മധർമ്മ
ങ്ങളും * ഐശ്വര്യവുംധൈര്യവും സജ്ജനഭക്തിയും വീര്യവുംവി
ദ്യയുംമാനശീലത്വവും * നല്ലഗുരുജനഭക്തിയുമെന്നിവ യെ
ല്ലാഗുണങ്ങളുമേറെയുള്ളധികയാൽ * അവരിൽപ്രജകൾക്ക
നുരാഗമേറ വന്നതുകണ്ടുസഹിയായ്കകാരണം * കണ്ണുകാണാ
തൊരുവൃദ്ധനാം ഭൂപനും കർണ്ണൻശകുനിയുംദുര്യോധനൻതാനും
എന്നിവരൊന്നിച്ചുചിന്തിച്ചതീമനൊ കൊന്നീടുവാൻചെയ്യ
ദുഷ്കർമ്മമൊക്കയും * എന്നിവയെല്ലാംവിദുരരുംകുന്തിയും പി
ന്നെയുംബന്ധുക്കളായവരൊക്കയും * ചൊന്നതുകേട്ടാലുണ്ടാവൃ
ത്താന്തമൊക്കയും നന്നായറിഞ്ഞൊരുശേഷമക്രൂരനും * സൌ
ഭരിയായിട്ടുംവിദുരരോട്ടുംകൂടാ സാദരംയാത്രപറഞ്ഞുപുറപ്പെട്ടു *
അന്ധനായുള്ളനൃപതിതന്നോട്ടു ബന്ധുഭാവത്തോടുചിത്ത
ത്തെചൊല്ലിനാൻ * വൈചിത്രവീര്യനൃപതമഹാമതേ വൈ
ചിത്ര്യകീർത്തിഗുണഗണവാരിധേ * പൂജ്യനാം പാണ്ഡുമരി
ച്ചതിൽപിന്നെയീ രാജ്യവുംപാലിച്ചുമേവുന്നതില്ലയോ * ഉ
ചിതമിയുംധർമ്മവുംപാലിച്ചു പാപകർമ്മങ്ങളുംചെയ്യാതിരി
ക്കണം * തന്നുടെശീലഗുണത്താൽപ്രജകൾക്കു തന്നോടനുര
ാഗമുണ്ടാക്കിവെക്കേണം * നല്ലവരോടുഗുണങ്ങൾചൊ
ല്ലീടണം നല്ലസന്താപവുംവേണമെല്ലാരിലും * പക്ഷഭേദമു
ണ്ടെന്നാരെന്നാ തൽക്ഷണംവിട്ടുഗമിക്കുംപ്രജകളും * എ
ന്നതുകാരണം പാണ്ഡവന്മാരെയും നിന്നുടെനന്ദനന്മാരെയുമവ
രേയും * ഏതുമേഭേദംനിനയ്ക്കാതെനീസദാ ചേതസികാരു
ണ്യമോടുപാലിക്കണം * എന്നുടെപുത്രകളത്രാദികളെന്നു
തോന്നുന്നതുമെത്രമോഹാത്മകമെടോ * കൂടിയല്ലല്ലൊജനിക്കുന്നതാ
രുമെ കൂടിയല്ലാതുമരിപ്പതുമോർക്കപാർത്താൽ * മാർഗ്ഗമദ്ധ്യേചിലരൊട്ടുമൊ
ന്നുവസിച്ചീടും പഥിമദ്ധ്യപഥികജനംപോലെ * പുത്ര
മിത്രാദിരക്ഷിച്ചുകൊള്ളുവാ നെത്രയുംദുഃഖിച്ചുധർമ്മങ്ങളു
പേക്ഷിച്ചു * വിത്തവുമുണ്ടാക്കിവെച്ചാലതപ്പൊഴേ പുത്രമിത്രാദി
കൾതിന്നൊടുക്കിച്ചീടും * വിത്തമില്ലാതെവരുംപൊളവരെയും
പുത്രരുംമിത്രരുമൊക്കവെടിഞ്ഞിടും * കഷ്ടമെന്നോർത്തുതാൻ
ദുഃഖിച്ചുവളരാ യാസ്തികക്കൂട്ടെപ്പൊതുവിലവനെറുടൻ * പ

വാക്കിനാലന്നേരമവനനും പാരിച്ചകോപേന ചെന്നു മധുര
യിൽ * മൂന്നുകോടിപ്പടയോടും വളഞ്ഞിതു മൂന്നുലോകങ്ങളെ
യൊന്നു വിറച്ചിതു * വീരനായുള്ള യവനനുമാകവേ ശൌ
രിയുമഗ്രജനോടു ചെല്ലീടിനാൻ * മ്ലേഛഗണങ്ങളോടൊത്തു യ
വനനും മൂർച്ഛിച്ചകോപേന വന്നതു കണ്ടിതാ * കണ്ടകനായ
ജരാസന്ധഭൂപനും രണ്ടിനത്തിലകത്തു വന്ദ്യദേവം * എ
ന്നാലനന്തരമോർത്തു നാം കൂട്ടമായ്ക്കിന്നതുകൊണ്ടു നാമൊന്നു ചെ
യ്യേണം * നല്ലോരു ദുർഗ്ഗം സമുദ്രമദ്ധ്യേ ചമ ച്ചെല്ലാവരുമ
തിൽ ചെന്നു വാണീടണം * എന്നുമരികളവിടെ വരികയി
ല്ലെന്നാൽ നമുക്കനർത്ഥങ്ങളും തീരുമേ * വിശ്വൈകനായക
നേവമരുൾചെയ്തു വിശ്വകർമ്മാവിനെച്ചിന്തിച്ചനേരമേ *
ശില്പപ്രവരനതെപ്പോഴേ വന്നിത്തു ചിൽപുരുഷൻറെ പാദാം
ബുജം കൂപ്പിനാൻ * വൃത്താന്തമെല്ലാമരുൾചെയ്തുടനേ ചി
ത്തമോദത്തോടു ചെന്നവനപ്പോഴേ * പശ്ചിമവാരിധിമദ്ധ്യേ
ദ്വാരക സൽപദമനോഹരദ്വീപവും ചമച്ചീടിനാൻ * ദീർഘവും
ദ്വാദശയോജനയുണ്ടതു ദീർഘസമാനവിസ്താരവുമുണ്ടുപോൽ
പിന്നെയദ്ദ്വീപം ചുഴലവും നല്ലൊരു പൊന്നുകൊണ്ടേഴുമതി
ലുമുണ്ടാക്കിനാൻ * ഓരോമതിലുകൾക്കോരോപുരങ്ങളിൽ
ദ്വാരങ്ങൾ നന്നാലുമുണ്ടതിവിസ്തൃതം * ദ്വാരദേശങ്ങളിൽ ഗോ
പുരമോരോന്നു പാരമുയർത്തിലങ്ങു തീർത്തീടിനാൻ * മേരുശി
ഖരങ്ങൾപോലെ വിളങ്ങുന്ന ചാരുരത്നാഞ്ചിതം ഗോപുരമൂ
ർദ്ധനി * പാരംവിളങ്ങും കുടങ്ങൾ ചമഞ്ഞു വാരിമാർഗ്ഗ
ങ്ങൾ തടുത്തു നില്ക്കുന്നതേ * പിന്നെപ്പുരങ്ങൾ ചമച്ചാൻ പ
ലതര മൊന്നുരണ്ടല്ലൊരുനൂറായിരം * നല്ല സുവർണ്ണമ
യമാം ഭവനങ്ങളുള്ളതു കണ്ണതിനില്ലൊരു ദിക്കിലും * രത്ന
ങ്ങളെല്ലാം പതിച്ച ഗൃഹങ്ങളി ലെത്രയും നല്ലോരു മാളികക്കൂട്ട
വും * ഇന്ദ്രനീലം കൊണ്ടു തീർത്തോരു സൌധങ്ങൾ ചാരുമര
ഗ്ഗതത്താലുമുണ്ടങ്ങുയരവും * സൌവർണ്ണരജിതസ്ഫടികമെ സൌ
ധങ്ങളുമുണ്ടുണ്ടൊരു ലക്ഷത്തിലപ്പുറം * ചിത്രഗൃഹങ്ങളും
നൃത്തശാലാദിക ളെത്രയും നല്ലോരു മണ്ഡപജാലവും * സം
ഗീതശാലയും ക്രീഡാഗൃഹങ്ങളും ശോഭിതമായീടുന്ന ചന്ദ്രികശാ
ലയും * സ്നാനഗൃഹങ്ങളും ഭോജനശാലയും പാനഗൃഹങ്ങ

ന്നനം * എത്രയുമോരോ മട്ടത്തങ്ങളെ ചെന്നവനെത്തിപ്പിടിപ്പാൻ തുടങ്ങും ദശാന്തരെ * ചെറുതൂരത്തങ്ങു കൃഷ്ണനെ കണ്ടീടും തെറ്റന്നവനമതങ്ങോടിയണഞ്ഞീടും * പിന്നെയും മെത്താതെ കോപിച്ചു കൃഷ്ണന്റെ പിന്നാലെ വേഗേന ചെന്നു ചൊല്ലീടിനാൻ * നില്ലെന്നിയയദ്യ വംശജ! നിച്ചുവൻ പൊയ്ക്കല്ലെ പരമാർത്ഥമൊട്ടൊവറില്ലെടോ * പിന്തിരിഞ്ഞതിന്നു നില്ക്കുന്നോ കിമേവ ചന്തങ്ങൾ കൂട്ടിത്തന്നുണ്ടിന്നു ഞാൻ * കേട്ടതില്ലെന്നതു ഭാവിച്ചു കൃഷ്ണനും പെട്ടെന്നു ദൂരവേ മണ്ടിനാൻ പിന്നെയും * ഇങ്ങിനെ ദൂരമുള്ളൊരു ശൈലത്തിൻ മന്ദരതപച്ചുതഗഹ്വരം പുക്കതെ * പിന്നാലെ ചെന്ന യവനനും പുക്കിതു പിന്നെ മുകുന്ദനെക്കണ്ടതുമില്ലവൻ * കണ്ടകനാമവൻ നോക്കി നടന്നപ്പോൾ കണ്ടാനൊരുത്തൻ കിടന്നുറങ്ങുന്നതും * ഇന്നു കൃഷ്ണൻ താനറിയാതെ വന്നിഹ നന്നായുറങ്ങുന്നതെന്നോർത്തവൻ തദാ * ഒന്നു ചവിട്ടിനാൻ കാൽകൊണ്ടവനെയും നന്നായുണർന്നവനെഴുന്നേറ്റു * പിന്നെയഴിച്ചുരിയന്നവൻ കണ്ണുകൾ നന്നായ്മിഴിച്ചു ചുഴലവും നോക്കിനാൻ * മുമ്പിലായുള്ള യവനനെക്കണ്ടു തിട്ടൂറ്റിച്ചു കോപമോടൊന്നു നോക്കീടിനാൻ * എത്രയുമുത്തമനാകുമവന്റെ നേത്രാഗ്നിതന്നിൽ ദഹിച്ചു യവനനും * ഭസ്മമായ്തീർന്നിതു ഭൂമിയിലപ്പൊഴെ വിസ്മയം പൂണ്ടിതു ദേവസമൂഹവും * എന്നതു കേട്ടു നൃപൻ ചൊല്ലുടൻ കേൾക്കയാൽ വന്ദിച്ചു മന്നവൻ ചോദിച്ചിതാദരാൽ * ആരവനായതു പർവ്വതഗഹ്വരെ കാർണ്ണമെന്തു കിടന്നുറങ്ങീടുവാൻ * നേത്രാഗ്നിതന്നിലവനെ ദഹിപ്പതിൻ മാത്രമവനെന്തു ശക്തിയെന്നതും * എന്നിവ കേൾക്കേണമെന്നു നരപതി ചൊന്നതു കേട്ടരുൾചെയ്തു മുനീന്ദ്രനും * ധന്യനായുള്ളൊരു മാന്ധാതൃഭൂപതി തന്നുടെ പുത്രനായുള്ളവൻ തന്നുടെ * നാമമുചുകുന്ദനെന്നവനാകുന്നു ഭൂമിയും രക്ഷിച്ചു പണ്ടുവാഴുന്നനാൾ * ദേവകാര്യാർത്ഥമായ് നാകലോകം പുക്ക ദേവാരികളോടു പോർ ചെയ്തീടിനാൻ * ഏറിയ കാലം പൊരുതു നരേശ്വരൻ വീരരാം ദൈത്യരെയൊക്കെയൊടുക്കിനാൻ * നാകികളർത്ഥിക്കകൊണ്ടവൻ പിന്നെയും നാകലോകത്തു വസിച്ചാൻ പലയുഗം * സേനാപതിയായ് ഗുഹനെ ലഭിക്കുന്ന നാളവർ നാഥനാവനോടിങ്ങനെ ചൊല്ലിനാൻ * ഇത്ര നാളും ദേവന്മാർക്കു വ

യിൽനിന്നുപതിനൊന്നുയോജന പൊക്കത്തിന്നഗ്രമതാംകറ
യാതെ * ആരുമേകാണാതെഭൂമിയിൽവീണവർ ദ്വാരവതി
പുക്കവാണിതുസൌഖ്യമായ് * വഹ്നിയിൽവീണുമരിച്ചിതിരി
വരുമെന്നോൎത്തുമൂഢനായുള്ളജരാസന്ധൻ* സേനയോടൊന്നി
ച്ചുചെന്നുപുരിപുക്കു മന്നവൃന്ദംഭാവിച്ചുകൊണ്ടുമേവീടിനാൻ *
രൈവതനാകിയആനൎത്തഭൂപതി രേവതിയാകിയതന്നുടെപു
ത്രിയെ * പങ്കജസംഭവൻതന്നുടെവാക്കിനാൽ ശങ്കയെന്യേ
ബലഭദ്രനാൽകിനാൻ * ഭൈഷ്മിയുമതിന്നുള്ളതകാരണ
മൊക്കയുമൊന്നായെചൊല്ലീടിനേൻതാനിന്നോടോ* ഇന്ദിരാദേവിതാൻ
ഭീഷ്മകപുത്രിയായുണ്ടായിപിറന്നോരുരുഗ്മിണീദേവിയെ * ശത്രു
ഭൂപാലരെവെന്നുദാമോദരൻ രാക്ഷസവിവാഹമായ്ക്കൊണ്ടു
പോന്നീടിനാൻ * എന്നുമുനിവരൻചൊന്നതുകേട്ടുള്ളൊരു വന്ദി
ച്ചുമന്നവൻമോദേനചൊല്ലിനാൻ* നന്ദസുതൻറെവിവാഹ
വൃത്താന്തങ്ങളിന്നുപെക്കാതെചൊൽകവേണംഭവാൻ* വി
ഷ്ണുജനങ്ങൾക്കുമേ ഭഗവല്ലീലകൾ കേട്ടാൽമതിയാകയില്ലമോദയാ
നിധേ * എന്നതുകേട്ടരുൾചെയ്തുമുനീന്ദ്രനും മന്നവചൊല്ലു
വൻകേട്ടുകൊൾകകുതുകാൽ* പണ്ടുവിദൎഭഭൂപാലനാം ഭീഷ്മക നാ
ണ്ടായിവന്നിതഞ്ചുതനയന്മാർ * രുഗ്മിയാകുന്നതവർകളി
ലഗ്രജൻ രുഗ്മിണീദേവിപിറന്നതവൎക്കും * ഇന്ദിരാദേവി
യാകുന്നോരവളുടെ സൌന്ദൎയ്യമെങ്ങിനെചൊല്ലുന്നതാനാ
ടോ * നന്ദസുതൻതൻറെരൂപസൌന്ദൎയ്യങ്ങളുണ്ടാമവർ
ചൊന്നതുകേൾക്കയാൽ * ഇന്നിവൻതന്നുടെകാന്തനായീടു
ണമെന്നങ്ങുറച്ചിതുരുഗ്മിണിമാനസേ* മുരവിമോചനൻ
രുഗ്മിണിതന്നുടെ ബുദ്ധിഗുണങ്ങളുംരൂപസൌന്ദൎയ്യവും* എ
ന്നിവകേൾക്കയാലെന്നുടെകാന്തയാ യ്വന്നീടവേണമവളെ
ന്നുറച്ചിതെ * ബന്ധുജനങ്ങൾരുഗ്മിണിതന്നുടെ ബന്ധുക്ക
ളുംപിതൃമാതൃജനങ്ങളും * ചെന്താമരാക്ഷനുനല്കേണമെന്നു
ചിന്തിച്ചിരിക്കുന്നനേരത്തുരുഗ്മിയും * കൃഷ്ണമാഹാത്മ്യങ്ങ
ളൊന്നുമറിയാതെ കൃഷ്ണനിൽദ്വേഷമുഴുത്തുവരികയാൽ * മി
ത്രജനങ്ങളെയൊക്കനിരാകരി ച്ചത്രയുംസ്വാതന്ത്ര്യമുള്ളമ
ഹാശഠൻ * സോദരിതന്നെശ്ശിശുപാലഭൂപനു സമ്മതംനൽ
കേണമെന്നുറച്ചീടിനാൻ * തന്നുടെദുൎവ്വൃത്താന്തമെ

ധെ * ഭക്തരായുള്ളവർചൊല്ലുന്നതാകിലും ഭക്തപ്രിയനാം ഭ
വാൻപൊവതെക്കണ്ണാമെ * നിന്നുടെ ഭക്തജനങ്ങളിൽമുമ്പുള്ള നൃ
പ ശിരോമണിമൌലിയാം രുഗ്മിണി * ചിത്തത്തെപൊറുത്താത്താരുടെ ദുഃ
ഖംസഹിയാഞ്ഞു ഭക്തപ്രിയനായനിന്നോടുചൊല്ലുവാൻ *
സന്ദേശവാക്യങ്ങളെന്നോടുചൊല്ലിയ തിന്നുഭവാനോടുചൊ
ല്ലുവതിനാകിലും * നന്നായ്ചെവിതന്നുകേൾക്കവേണം ഭവാ
നെന്നുരചെയ്തുപറഞ്ഞുതുടങ്ങിനാൻ * ലോകൈകസുന്ദരനാ
യ ഭവാനുടെ ലോകവിമോഹനമായഗുണഗണം * സജ്ജന
മെല്ലാംപുകഴ്ത്തുന്നതുകേട്ടു ലജ്ജയുംകൈവെടിഞ്ഞുതന്നുടെ മന
സം * ശങ്കകൂടാതെഗമിച്ചുതവമുഖ പങ്കജവനവസിക്കുന്നു
സത്തമാ * വിത്തവുംവിദ്യയുംരൂപസൌന്ദര്യവും ഹൃദ്യങ്ങളാ
യുള്ളവാക്യാമൃതങ്ങളും * വീര്യവുംശൌര്യവുംവംശവിശുദ്ധിയും
ധൈര്യവുംസാരസ്യസൌജന്യരീതിയും * എന്നിവകൊണ്ടു ഭ
വാനുസദൃശനായിന്നുഭുവനത്തിലാരുമില്ലായ്കയാൽ * യൌവ
നംവന്നുദിച്ചീടുന്നകാലത്തു ദിവ്യകുലസ്ത്രീജനങ്ങളെന്നാകി
ലും * നിന്നെവരിക്കാതെയുള്ളോരുനാരിമാ രിന്നുഭുവനത്തി
ലാരുമില്ലായ്കിലൊ * എന്നതുകൊണ്ടുഭവാനെവരിച്ചുഞാ നി
ന്നുഭവാൻകൊണ്ടുപോകേണമെന്നെയും * എന്നെശിശുപാ
ലന്നുനൽകേണ മെന്നുമത്സോദരൻ നിശ്ചയിച്ചീടി
നാൻ * വീരനാംകേസരിക്കുള്ളഭാഗംവന്നു പാരാതെജംബു
കൻകൊണ്ടുപോകുംപോലെ * നിന്നുടെഭാഗമാമെന്നെശിശു
പാല മന്നവൻകൊണ്ടുഗമിച്ചീടരുതല്ലോ * ദാനജപതപ
ഹോമങ്ങളെന്നിവ ഞാനുംബഹുവിധംനിത്യവുംചെയ്കയാൽ
വിഷ്ണുപ്രസാദമിന്നെന്നിലുണ്ടെങ്കിലൊ കൃഷ്ണൻമെപതിയായി
വരേണമെ * മാനസകാരുണ്യമോടുചതുരംഗ സേനകളോടു
മൊരുമിച്ചുവന്നുനീ * തൽക്ഷണംചൈദ്യാദികളെയുംവെ
ന്നെന്നെ രാക്ഷസോദ്വാഹനാകൊണ്ടുപോകേണമെ * അ
ന്തഃപുരത്തിൽവസിക്കയാലെങ്ങിനെ ബന്ധുക്കളെക്കൊലചെ
യ്യാതെനിന്നെന്നെഞാൻ * കൊണ്ടുപോമെന്നുനീനിനച്ചി
ട്ടു കൊണ്ടുവിഷാദമുണ്ടെങ്കിലൊചൊല്ലുവൻ * കന്യകമാർക്കു
നിജകുലദേവത വന്ദനംചെയ്യേണമെന്നുള്ളതിനാൽഞാൻ *
പോകുന്നനേരത്തു ഭക്തിമേറിക്കൊണ്ടു ക്ഷേത്രങ്ങൾതിരുസ

ച്ചുനീട്ടവേ * നാളികേരക്കുലനല്ലപഴക്കുലകൾ ഭംഗിയേറീടുംക
ദളിക്കുലകളും * എന്നിവയെല്ലാമലങ്കരിച്ചങ്ങുപാൎത്തു പിന്നെ
യുംവേണ്ടുന്നതൊക്കെയൊരുക്കിനാൻ * വിപ്രപ്രവരരെക്കൊണ്ടും
കഴികിച്ചു തൽപ്രസാദംപോലെ നന്നായ്ഭുജിപ്പിച്ചു * വിത്ത
ങ്ങൾവസ്ത്രങ്ങൾപട്ടുകളെന്നിവ ചിത്രമോദത്തൊടുവേണ്ടു
നൽകിനാൻ * ആശയാനന്ദംകലൎന്നുഭൂദേവന്മാർ ആശീൎവ്വച
നങ്ങൾചൊന്നാർപലതരം * ദേവപൂജജപഹോമങ്ങളുംപ
ല ദേവബലികളുംചെയ്യിച്ചുപിന്നെയും * സുന്ദരിമാരാകുമ
ന്തഃപുരജനം കന്യകതന്നെക്കുളിപ്പിച്ചുസാദരം * ചിത്രങ്ങളാ
യോരലങ്കാരജാലങ്ങളെത്രയുംനന്നായലങ്കരിപ്പിച്ചുടൻ * ന
ല്ലോരിണപ്പുടവകെട്ടിയുടുപ്പിച്ചു കല്യാണസൂത്രംകൊണ്ടുകൂടിയിത
ത്തിനാർ * പുണ്യാഹവുംചെയ്തുകന്യകരക്ഷക്കു പുണ്യകൎമ്മ
ങ്ങളുംചെയ്യിച്ചുഭീഷ്മകൻ * ചേദിപതിയാംദമഘോഷമന്ന
വൻ മോദേനപുത്രാൎത്ഥമായിട്ടു * നല്ലജപഹോമദേ
വപൂജാദികളെല്ലാംകഴിപ്പിച്ചുചെയ്തുദാനങ്ങളും * ആനതേർ
കാലാൾകുതിരപ്പടയോടു മാനകദുന്ദുഭിശംഖവാദ്യത്തോടും *
പുത്രനായുള്ളശിശുപാലനോടുമ മൈത്രയുംമോദേനകുണ്ഡി
നംപുക്കിതു * നാലംഗമാംപടയോടുകൂടവേ ചാലവേ വന്നെ
ന്നതിസാദരാൽഭീഷ്മകൻ * നന്ദിച്ചുകൊണ്ടുപോയത്രയുംചി
ത്രമാം മന്ദിരെവാഴിച്ചുസൽക്കരിച്ചീടിനാൻ * അനന്തരമന്യ
ഭൂപതിവീരരും വന്നുനിറഞ്ഞിതുകുണ്ഡിനമാംപുരെ * അം
ഗൻകലിംഗനുംമാളവൻകേകയൻ പിംഗൻമഗധനുംകോ
ലൻസാല്വനും * വീരനാംകാശിഭൂപാലനുംസൈന്യവും ശൂ
രനവന്തിഭൂപാലൻനിഷധനും * കൊങ്കണഭൂപനുംഹൈഹയ
രാജനും വങ്കനുംസിന്ധുസൗവീരനാംമത്സ്യനും * ചോളനും
പാണ്ഡ്യനുംകേരളഭൂപനും കേളിയേറീടുന്നസൌരാഷ്ട്രഭൂപനും
തന്നുടെസൈന്യത്തോടൊന്നിച്ചുവന്നിതു പിന്നെയുമുള്ളൊരുഭൂപ
തിവീരരും * വന്നൊരുഭൂപതിവീരരെയൊക്കവെ നന്ദിച്ചു
സൽക്കാരവുംചെയ്തുഭീഷ്മകൻ * വിസ്തൃതിതാദിമദ്ധ്യാദ്യന്തങ്ങളു
പമാമന്ദിരമഞ്ചങ്ങളിലിരുത്തീടിനാൻ * കോപിയാം
സാല്വൻജരാസന്ധഭൂപനും പാപിവിദൂരഥൻദന്തവക്ത്രൻ
താനും * പിന്നെയുംചേദിപക്ഷമായുള്ളോരു മന്നവന്മാർ
പൌണ്ഡ്രകാദികളൊക്കയും * നന്ദതനൂജൻവരികിൽപിണ

ച്ചിതു കൃഷ്ണനും ചേതസ്സിപ്പോലും ചലിപ്പിച്ചതില്ലത്രെ * ലോകൈകനാഥൻ ചിത്തമിളക്കവൻ ലോകത്രയത്തിലൊരുത്തനങ്ങൊരുകാമാ * സുന്ദരിമാരവർക്കന്നു പതിപ്പത്തു നന്ദനന്മാരുളവായിവന്നതു* സൌന്ദര്യവീര്യശൌര്യാദിഗുണങ്ങളും നന്ദനന്മാരോടൊക്കയെല്ലാർക്കുമേ * നന്ദനന്മാരുടെ നാമങ്ങളൊക്കയു മിന്നു പറവാനരുതിനിക്കെകയാൽ * പാരം പ്രധാനികളായവരുടെ പേരിൽ ചിലതു ഞാനിന്നു ചൊല്ലീടുവൻ മുന്നേ വിദർഭജയ്ക്കുണ്ടായി വന്നിതു നന്ദനൻ പ്രദ്യുമ്നനെന്നതു ചൊല്ലിനേൻ * ചാരുദേഷ്ണാഖ്യനും പിന്നെ സുദേഷ്ണനും ചാരുദേഹാഭിധൻ പിന്നെ സുചാരുവും * ചാരുഗുപ്തൻ ഭദ്രചാരുവാം നന്ദനൻ ചാരുചന്ദ്രാഖ്യനതിചാരു ചാരുമാൻ * എന്നിവർ പത്തുപേർ വൈദർഭിതന്നുടെ നന്ദനന്മാരവർ താതനോടൊക്കുമെ * ഭാനുസ്സുഭാനുവും സ്വർഭാനുവും പിന്നെ മാനമേറീടും പ്രഭാനുവും ഭാനുമാൻ * ചന്ദ്രഭാനുവും പിന്നെ ബൃഹൽഭാനു സുന്ദരനായ ഹവിർഭാനുനാമകൻ * പിന്നെ സുഭാനുനാമൻ പ്രതിഭാനുവു മെന്നിവർ സത്യഭാമാത്മജന്മാരഹോ* സാംബസുമിത്രാദിയായുള്ള പത്തുപേർ ജാംബവതിയുടെ നന്ദനന്മാരഹോ * ഉത്തമന്മാരായ ഭാനുചന്ദ്രാദികൾ സത്യതൻ നന്ദനന്മാരുടെ പത്തുപേർ * പിന്നെ ശ്രുതാദിയായ് കാളിന്ദിതന്നുടെ നന്ദനന്മാരുടെ പത്തുപേരോർക്കെടൊ * ലക്ഷണയ്ക്കും പ്രഘോഷാദികൾ പത്തുപേർ ലക്ഷണയുക്തരായുണ്ടു തനയന്മാർ* പിന്നെ വൃകഹംസനാദികളായ് മിത്രവിന്ദയ്ക്കു നന്ദനന്മാരുടെ പത്തുപേർ * ഭദ്രയ്ക്കു സംഗ്രാമജിത്തു തുടങ്ങീട്ടു ഭദ്രരായ് പത്തുതനയന്മാരാമിപ്പോൾ * രുഗ്മവതിയെന്നു പേരായൊരു പുത്രി രുഗ്മിക്കുളവായിവന്നിതു കാലം * രുഗ്മിണീനന്ദനൻ പ്രദ്യുമ്നനും ചെന്നു രുഗ്മവതിതന്നെ വേട്ടുകൊണ്ടീടിനാൻ* എത്രയും വീരനനിരുദ്ധനെന്നൊരു പുത്രനും പ്രദ്യുമ്നനുണ്ടായിവന്നിതു* പുത്രപൌത്രപ്രപൌത്രാദിമാധവ നെത്രയും വർദ്ധിച്ചു സംഖ്യമായ്വന്നിതു * എല്ലാവരോടുമൊരുമിച്ചു കൃഷ്ണനും കല്യാണമോടു വസിച്ചു വാണീടിനാൻ * ഇത്ഥം മുനിതന്നുടെ വാക്കുകേട്ടെത്രയും മോദേന ചോദിച്ചു ഭൂപനും* എത്രയും ശത്രുവായുള്ളോരു കൃഷ്ണന്റെ പുത്രനു തന്നുടെ പുത്രിയെ രുഗ്മിയും * എന്തു

ലംകൊടുത്തീടുവാനെന്നാലും ചന്തമോടിന്നതാംചെയ്യുവ
നാംഭവാൻ* മുന്നംകഴിഞ്ഞതുമിന്നുള്ളവാർത്തയും വന്നീടുവാ
നിരിക്കുന്നവയൊക്കയും * നന്നായറിഞ്ഞീടുമല്ലൊഭവാനെന്നു
മന്നവൻ ചൊന്നതുകേട്ടു മുനീന്ദ്രനും * ചൊല്ലിനാൻഭൂപതിത
ന്നോടു സാദരം നല്ലൊരുചാരിത്രമിതുതവഭൂപതെ * എങ്കിലൊ
രുക്മാവതിയെന്നുപേരായ പങ്കജനേത്രയാംരുക്മിതനുജതാൻ*
കൃഷ്ണതനൂജനാംപ്രദ്യുമ്നനെക്കണ്ടു തൃഷ്ണപൂണ്ടാശുവരിച്ചാൻ
സ്വയംവരെ * രുക്മിക്കുകൃഷ്ണനിൽദ്വേഷമുണ്ടെങ്കിലും രുക്മി
ണീസ്നേഹംമുഴുത്തുവരികയാൽ * അപ്രിയമൊന്നുംപറഞ്ഞതു
മില്ലവനപ്പൊഴുകോപിച്ചുവന്നുള്ളഭൂപാലരും * ഏറ്റവുംസംഗ
രംചെയ്യുമവരോടു സത്വരം പ്രദ്യുമ്നൻപൊരുതീടിനാൻ *
ഏകനായരികളെയുംവെന്നു ശോകമകന്നാശുരുക്മവതി
യേയും * തേരിലേറിക്കൊണ്ടുപോന്നുപുരിപുക്കു പാരാതെ
പാണിഗ്രഹവുംകഴിച്ചതെ * ഉത്തമയാമതുവൈദർഭിതന്നു
ടെ പുത്രിയാംചാരുമതിയാംകന്യയെ* അന്നുവിശാലാക്ഷനാ
കുംകൃതവർമ്മനന്ദനൻസുന്ദരൻവേട്ടുകൊണ്ടീടിനാൻ * പ്ര
ദ്യുമ്നനന്ദനനാമനിരുദ്ധനു മുഗ്ദ്ധാംഗമോടുവളർന്നശേഷം തരെ *
രുക്മിണീസ്നേഹാൽതന്നുടെപൌത്രിയെ രുക്മിയുംദൌഹിത്ര
നന്ദനന്നുനൽകിനാൻ * രാമകൃഷ്ണാദികളായയദുക്കളും കോ
മളഗാത്രിയായുള്ളവൈദർഭിയും* ഒന്നിച്ചുഭോജകടമായമന്ദിരെ
ചെന്നിതുരുക്മിയുംസൽക്കരിച്ചീടിനാൻ * ഘോഷിച്ചുരോച
നയാകുന്നപൌത്രിയെ തോഷിച്ചനിരുദ്ധനായിനൽകീടി
നാൻ * കല്യാണമുൾക്കൊണ്ടുവിടവാഴുംവിധൌ ചൊല്ലി
നാൻരുക്മിയോടാശുകലിംഗനും * ചൂതുപൊരുതുജയിക്കനീ
രാമനെ ചൂതിൽപരിചയമില്ലവനേതുമെ* ഇന്നപമാനങ്ങൾ
മാറാതെചെയ്യണം നന്നാകയില്ലെന്നുകേട്ടതുരുക്മിയും * നാ
നാനന്നുപറഞ്ഞതാശുരാമനെ മെന്നിച്ചുചൂതുപൊരുതുതുട
ങ്ങിനാൻ* നൂറുനൂറായിട്ടുംപതിനായിരംപരാജയവാതുപറ
ഞ്ഞരിരിപതം * വെച്ചതുവെച്ചതുതോറ്റിതുരാമനു മുച്ച
ത്തിലാശുചിരിച്ചാൻകലിംഗനും * പല്ലുകൾകാട്ടിച്ചിരിച്ചു
തുകണ്ടയാൽ വല്ലാതെകോപിച്ചുകാണാശുരാമനും * ല
ക്ഷംപണയംപറഞ്ഞുപൊരുതിതു തൽക്ഷണംരാമൻജയിച്ചി

ളുരുഗ്മിയെ * ഇന്നുജയിച്ചതുഞാനെന്നുരുഗ്മിയും ചൊന്നു
നസത്യമല്ലെന്നുരാമനും * ചേതസികോപംമുഴുക്കയാൽപി
ന്നെയും ചൂതുപൊരുതാനസംഖ്യംപണയമായ് * തോററിതു
രുഗ്മിയുംകൂടാനക്കണക്കിലെന്ന തോററൊന്നവനംപറഞ്ഞാനെട്ടുനേ
രം * ഇന്നുജയിച്ചതുഞാനെന്നറിഞ്ഞ മനുജരാങ്ങൾക്കുപറവി
നല്ലാസ്സിദ്ധം * എന്നു പറഞ്ഞൊരുനേരമശരീരി തന്നുടെഭാ
ഷിതംകേട്ടിതെല്ലാവരും * വ്യാജമെന്നുരുഗ്മിചൊല്ലുന്നതുമിദ്ദൃശം
രാജീവനേത്രനാംരാമൻജയിച്ചതും * എന്നശരീരിവാക്കുകൾ
കേട്ടതി കേവലമോർമ്മിച്ചീടാതെരുഗ്മിയും * ഭൃത്യസമയമെട്ടുത്തു
വരികയാൽ ചിത്തംമദനോടങ്ങു ചൊല്ലീടിനാൻ * കാട്ടിൽ
കിടക്കുന്നഗോപാലന്മാർക്കിവ നൊട്ടുമേചൂതിൽപരിചയമി
ല്ലുറപ്പോ * ചൂതിലുംപോരിലുമുള്ളപരിചയം വീരരാംക്ഷത്രിയന്മാ
ർക്കുവരുസദാ * ഇത്തരംരുഗ്മിപറഞ്ഞതുകേൾക്കയാൽ ധൈര്യ
യുംപാരംചിരിച്ചുനൃപാലരും * എത്രയുംകോപിച്ചുനീറി
രാമനും സത്വരം പരിഘമെടുത്തുടൻ * ദുഷ്ടനാം രുഗ്മിയെ
ത്തച്ചുകൊന്നീടിനാൻ പെട്ടെന്നവൻമണ്ടിനാർകണ്ടവരൊക്ക
വെ * പത്തടിമണ്ടിയനേരത്തുചെന്നാശു പൊത്തിപ്പിടിച്ചു
കലിംഗനെരാമനും * ദന്തങ്ങൾകാട്ടിച്ചിരിച്ചതുചിന്തിച്ചു
ദന്തങ്ങളെല്ലാംകൊഴിച്ചുവിട്ടീടിനാൻ * പിന്നെയുംദുഷ്ടരായു
ള്ളനൃപാലരെ ച്ചെന്നടിച്ചീടിനാൻകോപിച്ചുരാമനും * ഹ
സ്തപാദാദിശിരസ്സുകളുംതക ർത്തത്രയുംചോരയൊലിച്ചുഭയ
ത്തോടും * ഓരോരോരാജപതിവീരരുംപോരതുപോ യൊരോരോഗൃ
ഹങ്ങളിൽപുക്കൊളിച്ചീടിനാർ * ഇത്തരംകണ്ടൊരുനേരത്തു
കൃഷ്ണനു മന്തവുംഭാവിച്ചിരുന്നിതുമിണ്ടാതെ * ഇന്നിതുനന്നാ
യതില്ലെന്നു ചൊല്ലിയാൽ തന്നുടെസ്വഗ്രജനുംതാനീട്ടമപ്രി
യം * നന്നായിയെന്നുരചെയ്കിലോതന്നുടെ വല്ലഭയ്ക്കപ്രിയം
തോന്നുമെന്നിങ്ങനെ * എന്നതിനാൽനന്നല്ലെന്നുമിണ്ടാതെ
ചെന്നുടൻദ്വാരവതീപുക്കുകൃഷ്ണനും * കല്യാണമററവുംഘോ
ഷിച്ചുരാമനെല്ലാവരോടുമൊരുമിച്ചുവാണിനാർ * ഉത്തമമാ
യദശമത്തിലധ്യായമിതഥമറുപത്തുരണ്ടുചൊല്ലീടിനേൻ *

———

ഉത്തമനായമഹാബലിതന്നുടെ പുത്രന്മാരിൽജ്യേഷ്ഠനാ
യബാണനാമവൻ * നൃത്തസമയമൃദംഗവാദ്യങ്ങളും ചെയ്തു
യുംസേവിച്ചുമന്മഥവൈരിയെ* ഭക്തപ്രിയനായശങ്കരൻബാ
ണനു ഹസ്തങ്ങളായിരംനൽകിനാനാദരാൽ* പിന്നെയതും
ചെയ്തുസേവതും വരങ്ങളെന്നാലുസ്മരിച്ചാലുമെന്നതുകേട്ടവൻ*
എന്റെമന്ദിരംകാത്തുരക്ഷിക്കേണ മെന്നപേക്ഷിച്ചതുകേട്ട
കാമാരിയും * പ്രാണേശ്വരിയായഗൗരിയോടൊന്നിച്ച ശോ
ണിതാഖ്യപുരെചെന്നുവാണീടിനാൻ * സ്കന്ദഗണേശപ്രമ
ഥഗണങ്ങളും ഒന്നിച്ചുവിളയാടുന്നനാളേകദാ * എന്നാ
ചന്ദ്രചൂഡനെവന്ദിച്ചുസാദരം ബാണനാകുന്നഭക്തോത്തമൻചൊ
ല്ലിനാൻ * മുന്നംഭവാൻമമഹസ്തങ്ങളായിരം തന്നതിനിന്നൊരു
ഫലമായ്തീർന്നതേ * എന്നോടുസംഗരംചെയ്യുവാൻഭവാനൊ
ഴി ഞാനിന്നാക്കിലോകരെയുംകണ്ടീലഞാൻവിഭോ * എന്നതു
കേട്ടുടൻകോപിച്ചുരുദ്രനും ചൊന്നാനവനോടുകേട്ടുകൊൾകെ
ങ്കിലോ* നിന്നുടെകേതുമുറിയുന്നനാളതി നെന്നോടുതുല്യനാ
യൊരുത്തൻവരുമവൻ* നിന്നുടെയുദ്ധമദത്തെക്കളഞ്ഞീടു മെന്നു
കേട്ടാനന്ദപ്രസാദിച്ചുബാണനും* ചേതസിമോദമോടെപോരുമെങ്ങാ
കയാൽ കേതുവുംനോക്കിവസിച്ചിതുനിത്യവും * ബാണസുത
യാമുഷയുമൊരുദിന മേണാങ്കചൂഡനെവന്ദിച്ചുപോയവൾ*
ചെന്നുഭജിച്ചുതന്നെയുള്ളനാളതും നന്നായ്പ്രീതികൈക്കൊണ്ടനുഗ്ര
ഹംനൽകിനാൻ* അക്കപ്രസിക്കുന്നഗൗരിയെക്കണ്ടുടൻ
പങ്കജനേത്രയുംചിന്തിച്ചുമാനസെ * നല്ലോരുകാന്തനെനാഥ
ഷിച്ചിതുപോലെ കല്യാണമാണ്ടുരമിച്ചുവാണീടുവാൻ * കന്യ
കയാമിനിക്കെന്നുകഴിയുമെ ന്നാവശ്യത്തിലറിഞ്ഞൊരുഗൗ
രിയും * മന്ദഹാസംപൂണ്ടുവാത്സല്യത്തോടുചൊല്ലി നന്ദിനിനിന്നു
ടെചിന്തയറിഞ്ഞു ഞാൻ * ഇന്നേക്കുമൂന്നാംദിവസംകിനാവ
തിൽ നിന്നെരമിപ്പിച്ചുപോകുമൊരുപുമാൻ* സുന്ദരനാമവൻ
തന്നെവരനായി വന്നീടുമുള്ളതെവകാർത്തിനിന്നുയം * എ
ന്നുരകേട്ടവൾവന്ദിച്ചുഭക്തിയാ ചെന്നനിജഗൃഹംപുക്കുവാ
ണീടിനാൾ * ഗൗരീവചനവുംചിന്തിച്ചുചിന്തിച്ചു പാരം
പരിഭ്രമത്തോടുവാഴുംവിധൌ * രാത്രിയിൽമൂന്നാംദിനമുറങ്ങു
ന്നേര മെത്രയുംസുന്ദരനായൊരുപുരുഷൻ * തന്നെയുമൊരാ

തളിപ്പിച്ചിതെന്നു സുന്ദരിയാമവൾകണ്ടാൾകിനാവതിൽ *
ചിത്തഭ്രമത്തോടുണർന്നാളന്നേരത്തു ചിത്തജതുല്യനെക്കാ
ണാഞ്ഞുകരഞ്ഞു * അയ്യോ ചതിച്ചിതോ കാന്താ ദേവനെന്നു മ
യ്യൽമിഴിയാളുമെന്നലറീടിനാൾ * ദൈത്യമഹീശ്വരനായ
കുംഭാണ്ഡനെൻറ പുത്രിയാം ചിത്രലേഖാഖ്യയാം തോഴിയും * രോ
ദനം കേട്ടണഞ്ഞപ്പോളെഴുനീറ്റു മോഹവും കൈക്കൊണ്ടുഷ
യോടു ചൊല്ലിനാൾ * എന്തുവാപായിതവ കാന്തൻ മനോഹര
മംഗലരൂപൻ ചതിച്ചിതോ ചൊല്ലികെ * എന്നു വിവാഹം ക
ഴിഞ്ഞതെന്നുള്ളതും സുന്ദരി നിന്നുടെ കാന്തനാരെന്നതും * ഞാ
നറിഞ്ഞീലതു ചൊല്ലേണമെന്നതു മാനിനി ചൊന്നതു കേട്ടു
ഷ ചൊല്ലിനാൾ * പോരും പരിഹാസവാക്കുകൾ ചൊല്ലികെ
പാരം പരിതാപമുണ്ടു മമ മാനസ * സുന്ദരനായൊരു പുരുഷാ
ഗ്രേസരനൊന്നിച്ചു ലീലകൾ ചെയ്യുന്നു കിനാവിൽ ഞാൻ *
ചിത്തഭ്രമത്തോടുണർന്നോരു നേരത്തു ചിത്തജതുല്യനെക്കണ്ടതു
മില്ല ഞാൻ * സുന്ദരനാമവൻ തന്നെ പിരിഞ്ഞു ഞാൻ ഒന്നു
മേ ജീവിച്ചിരിക്കയില്ലാ സഖി * ഉത്തമം തോഴി തൻ വാക്കുകൾ
കേൾക്കയാൽ ചിത്രയും മോദേന കുംഭാണ്ഡപുത്രിയും * ചിത്ര
സാമർത്ഥ്യങ്ങളേറുകയാൽ ചിത്രരൂപങ്ങളെഴുതിത്തുട
ങ്ങിനാൾ * ഇന്ദ്രാദിദേവതാവർഗ്ഗവും ഗന്ധർവ്വ കിന്നരകിമ്പുരു
ഷാസുരവർഗ്ഗവും * എന്നല്ല ദേവവംശങ്ങളെയൊക്കയും നന്നാ
യനിമിഷം കൊണ്ടെഴുതിനാൾ * പിന്നെ നരപാലവംശങ്ങ
ളൊക്കയും നന്നായെഴുതിനാൾ വൃഷ്ണിവംശത്തെയും * രാമനെ
യും മധുസൂദനൻ തന്നെയും കാമനാം പ്രദ്യുമ്നനെയുമെഴുതിനാൾ
സുന്ദരരൂപനാം പ്രദ്യുമ്നനെക്കണ്ടു സുന്ദരിയാകിയ ബാണതനൂ
ജയും * നാണവും പൂണ്ടു വസിച്ചതു കാൺകയാൽ ഏണാക്ഷിയാം
ചിത്രലേഖയുമപ്പോഴ് * സുന്ദരമായൊരനിരുദ്ധരൂപവും
നന്നായെഴുതി സഖിയെ നോക്കീടിനാൾ * എന്നുടെ കാന്തനി
വനെന്നറിഞ്ഞുടൻ സുന്ദരി താനും പറഞ്ഞു മോദത്തോടും * ചി
ത്രപ്പിതനാമനിരുദ്ധനെ നിജ മുത്തണിക്കൊങ്കമേൽ ചേർത്തി
തണീടിനാൾ * ചിത്തവിഷാദങ്ങളകന്നിനിന്നുടെ ഭർത്താവി
നെ ഞാൻ വരുത്തുവനിപ്പോഴ് * എന്നുരചെയ്തു കുംഭാ
ണ്ഡപുത്രിയു മന്യജനമറിയാതെ പുറപ്പെട്ടു * നാരദൻ തൻ

ചെയ്തുന്നടന്നുകൊൾകവാൻ നന്നായ്വരുമെന്നുപോയമല്ലെ
കിലൊ * കൃഷ്ണനാടിതുമനുഗ്രഹംകൈക്കൊണ്ടു കൃഷ്ണകൃഷ്ണ
തിജപിച്ചുകൊണ്ടങ്ങിനെ * നാരദമാമുനിപോയനന്തരം
നാരായണനുംസുഖിച്ചുവാണീടിനാൻ * മായാമനുഷ്യനായു
൦പിറന്നോരു മാധവനായകൃഷ്ണൻതിരുവടി * തന്നുടെ
വൈഭവമോക്കയുംകേൾക്കയും നന്നായ്ഭജിക്കയുംനാമംജപി
ക്കയും * ശക്തികളോത്തതുപോലെചെയ്തീടിലും ഭക്തിയുംനാ
രായണങ്കൽവർദ്ധിക്കുമെ * എന്നിങ്ങിനെനാരദരുപദേശിച്ചതും
ചെയ്തു നന്നായെഴുപതദ്ധ്യായവുംചൊല്ലിനേൻ *

---

അന്നങ്ങളൊരുദിനംകൃഷ്ണനോടൊന്നിച്ചു സുന്ദരിമാരായ
ഭാര്യമാരൊക്കയും * സൌഖ്യമായ്മാത്രമൊകിടന്നുറങ്ങുംവി
ധൌ കുക്കുടങ്ങൾകരഞ്ഞുതുടങ്ങിയതുകേൾക്കയാൽ* കുക്കുടംതന്നെ
ശപിച്ചെഴുനീററവ രൊക്കയുംവേണ്ടുന്നകൃത്യംതുടങ്ങിനാർ *
ബ്രാഹ്മമുഹൂർത്തെകളിച്ചശൌച്യവുംചെയ്തു നിർമ്മലബ്രഹ്മവും
ധ്യാനിച്ചുകൃഷ്ണനും * അർക്കനെവന്ദിച്ചുഗോവിപ്രതാപസന്മാ
ർക്കനമസ്കരിച്ചത്യന്തശുദ്ധനായ് * ദാനങ്ങളുംപലഗോദാനെ
വുംചെയ്തു മാനിച്ചുയാദവവൃന്ദജനത്തെയും * പൊന്നിൻകി
രീടവുമാഭരണങ്ങളും നന്നായലംകരിച്ചംഗരാഗങ്ങളും *
പെറ്റുതിലകവുമിട്ടുകൊണ്ടങ്ങിനെ പാർത്തുകണ്ണാടിയുംനോ
ക്കിസകൌതുകം * മിത്രഭൃത്യാമാത്യഭാര്യാജനങ്ങൾക്ക വിത്ത
വസ്ത്രാദിയുംനൽകിപ്പുറപ്പെട്ടു * സുന്ദരിമാരുടെമോഹനനേത്രാ
ര വിന്ദമാലകളണിഞ്ഞുതേരേറിനാൻ * സാമന്തവന്ദിസ്തു
തിപാഠകജന മാമോദമോടുസ്തുതിച്ചുകൊണ്ടങ്ങിനെ * ആമോദ
ത്തുംകൂടവെണ്ചാമരങ്ങളും നാലുഭാഗത്തുംവിളങ്ങിനാനന്തൻ *
വല്ലസുധർമ്മയിൽചെന്നിരുന്നീടിനാനെല്ലാവരുംതത്രചെന്നു
നിറഞ്ഞുതേ * നർത്തകന്മാർചെന്നുനൃത്തംതുടങ്ങിനാർ തത്ത
മവാദ്യങ്ങൾഘോഷിച്ചിതുചിലർ * ഗായകന്മാർവേണുവീ
ണാദികൾകൊണ്ടു മധുരമാനന്ദവചെയ്തീടിനാർ * ഉ
ത്തമമായോർചതുരസമാഹിത മുത്തമരത്ന സിംഹാസ
നം * സാമന്തമന്ത്രിപ്രഭുജനത്തോടു ദാമോദരൻവസി
ച്ചീടുമനന്തരം * ദ്വാരദേശത്തൊരുദൂതൻവരികയാൽ ദ്വാ
രപാലകന്മാരന്നറിയിച്ചനന്തരം* കൊണ്ടുവന്നീടുവാൻ

മാധവൻചൊല്ലിനാൻ കൊണ്ടൽവർണ്ണന്തിരുകൈകൊണ്ടുചെ
ന്നാനവൻ * വന്ദിച്ചുനിന്നിതുദ്ധവനന്നേരം മിണ്ടീവാനീശ
ൻചോദിച്ചസാദരം * ആതരീയജ്ഞന്നിന്നിപ്പോൾവരു
ന്നതും കാരണമെന്തിവിടെക്കുവന്നിട്ടുവാൻ * എന്നിവചൊ
ല്ലേണമെന്നിവകേൾക്കയാൽ പിന്നെയുംവന്ദിച്ചുദ്ധവനുംചൊ
ല്ലിനാൻ * ഇന്നുജരാസന്ധഭൂപതിതന്നുടെ മന്ദിരംതന്നിൽനി
ന്നൊരുവന്നാൻവിഭോ * തത്രജരാസന്ധബദ്ധരാംഭൂപതി സ
ത്തമന്മാരുടെവാക്കിനാൽവന്നതും * ലോകൈകനാഥനാം
നിന്നോടുചൊല്ലുവാ നാകുലമോടവർചൊന്നോരുവാക്കുകേൾ
ഇന്നതെന്നാക്കയുംചൊല്ലുന്നതുണ്ടു നന്നായ്ചെവിതന്നു
കേൾക്കവേണംവിഭോ * ദുഷ്ടരെയെല്ലാമൊടുക്കിജഗത്രയെ
ശിഷ്ടജനങ്ങളെപ്പാലിച്ചുകൊള്ളുവാൻ * മായമനുഷ്യനായ്
ന്നപിറന്നോരുമായാമയനായവിഷ്ണുവല്ലോഭവാൻ * അങ്ങി
നെയുള്ളോരുനിൻപാദപങ്കജം ഞങ്ങൾക്കനിത്യവുംസേവി
ച്ചുകൊള്ളുവാൻ * എത്രയുംകൊണ്ടിങ്ങുസംസാരസാഗര
നിത്യവുംനീന്തിവലയുന്നഞങ്ങളും * കാരുണ്യവീക്ഷണപാ
ശേനബന്ധിച്ചു പാരമേറത്തുകരേറ്റുകഞങ്ങളെ * നിന്നുടെ
മായയാകർമ്മപാശങ്ങളാൽ മുന്നമേഞങ്ങളുംബദ്ധരെന്നാകി
ലും * ഇന്നുജരാസന്ധഭൂപനാംദുഷ്ടനെ കൊന്നുകളഞ്ഞുടൻ
പാലിക്കവേണമേ *മന്നവൻനിർദ്ദയനായിട്ടുഞങ്ങളെ യന്നാത
പാശേനബന്ധിച്ചകാരണാൽ * സ്നാനപാനാശനനിദ്രകൾ
കൂടാതെ ദീനരായ്ദുഃഖിച്ചുവാഴുന്നുസർവ്വദാ * ബന്ധനത്തി
ങ്കൽനിന്നാശുമോചിപ്പിച്ചു ബന്ധവിമോചനകാരുണ്യംകൊള്ള
ണമേ * ഇത്ഥംഭവാനോടുണർത്തിപ്പതിന്നായ എത്രയുംഭക്തി
യോടെന്നോടുചൊല്ലിനാർ * സത്യമതെല്ലാമറിയിച്ചതാമി
തി നന്തരമിന്നതുചെയ്യേണംവിഭോ * എന്നവൻചൊ
ല്ലുന്നനേരംനഭോഗതത്തിൽ നിന്നൊരുതേജസ്സിലാങ്ങിസഭാതലേ
അർക്കൻപതിക്കുന്നിതെന്നാർത്തിയെല്ലാവരും പുഷ്കരനേത്രനുംവി
സ്മയിച്ചീടിനാൻ*പാരമേറ്റത്തോരുജനങ്ങളും നാരദനെ
ന്നതിരിച്ചറിഞ്ഞീടിനാർ*തത്സഭാവാസികളെല്ലാമെഴുന്നീ
റ്റു തൽസേവ്യനാംമുനിതന്നെവണങ്ങിനാർ * ശീഘ്രമെഴുന്നീ
റ്റുവന്ദിച്ചുകൃഷ്ണനും മാല്യപാദ്യാദികൾകൊണ്ടുപൂജിച്ചുടൻ *

ഭദ്രമാമാസനംതന്നിൽവസിപ്പിച്ചു സാദരംമാമുനിതന്നോ
ടുചൊല്ലിനാൻ* നിന്നുടെലോകസഞ്ചാരംജനങ്ങൾക്കു നന്നാ
യ്വരുത്തുവാനല്ലോമഹാത്മനേ * ഞങ്ങൾക്കുമംഗലംനൽകീടു
വാൻഭവാ നെങ്ങുനിന്നിപ്പൊഴിവിടെയെഴുന്നള്ളി * സർവ്വ
ത്രസഞ്ചാരശീലനാകുംഭവാൻ സർവ്വവൃത്താന്തവുംനന്നായറി
യുമേ* ഇന്നുവിശേഷങ്ങളെന്താനുമുണ്ടെങ്കിൽനന്നായതൊക്കെചൊ
ല്ലുകവേണംതപോനിധേ * പാണ്ഡവപ്രാസാദത്തിലിന്നെഴുന്നെ
ള്ളിയ പാണ്ഡവന്മാരുടെവാർത്തയെന്തുള്ളതും * ഇത്തരംകൃ
ഷ്ണൻറവാക്കുകൾകേൾക്കയാൽ ഭക്തികലൎന്നുരചെയ്തിതു
നാരദൻ * ഓരോരവസ്ഥയറിഞ്ഞുകൊണ്ടീടുവാ നീയൊഴികി
ലുംസഞ്ചരിക്കുന്നഹം * നിന്നുടെമായകളല്ലാതൊരേടത്തു
മൊന്നുമേകണ്ടതുംകേട്ടതുമില്ലഞാൻ * എല്ലാംഭവാനറിഞ്ഞീ
ടുമെന്നാകിലും ചൊല്ലുന്നതുണ്ടൊരുവാർത്തനാംവിഭോ *
പൂജിതനായയുധിഷ്ഠിരഭൂപനു രാജസൂയംചെയ്യതിനുണ്ടൊരാ
ഗ്രഹം * ഇന്നതുകൈവരുത്തേണംഭവാനതു വന്നിങ്ങുചൊ
ല്ലുവാനിങ്ങു വന്നേനഹം * നിന്നുടെഭക്തജനങ്ങളിലൊക്കയു
മിന്നുയുധിഷ്ഠിരൻമുഖ്യനല്ലോവിഭോ * ഭക്തരായുള്ളവർക്കനുഗ്ര
ഹമുള്ളതു ഭക്തപ്രിയഭവാനൊക്കയുംനൽകുമെ * രാജസൂയ
ക്രതുവിങ്കൽമുനികളും രാജസമൂഹവുംമറ്റുള്ളവർകളും * നി
ന്നെയുംകണ്ടുസുഖിച്ചുവാണീടുവാൻ വന്നീടുമല്ലോഗഗനേ
വിബുധേശം * നിന്നുടെനാമശ്രവണമാത്രംകൊണ്ടു വന്നീ
ടുമെപാപശാന്തിയെല്ലാൎക്കുമേ * നേത്രങ്ങൾകൊണ്ടുഭവ
ല്പദാബ്ജമെത്തുന്നവർക്കുപിന്നെ വരമെന്തും * മന്ദാ
കിനിയെന്നാകുമാലോകത്തിലും പിന്നെമഹീതലെഗംഗ
യെന്നാഖ്യയും * പാതാളലോകത്തുഭോഗവതിയെന്ന പേ
രുകനാശാത്മമുണ്ടുനദികളും * മൂന്നുംഭവൽപാദതീർത്ഥങ്ങ
ളാകയാൽ മൂന്നുലോകങ്ങളുംശുദ്ധമായീടുന്നതേ * അത്രമഹ
ത്വങ്ങളുള്ളഭവാനിന്നു മർത്ത്യനായത്രവസിപ്പതത്ഭുതം *
ഇന്നിതിലോരാംനിനച്ചാലൊരത്ഭുത മൊന്നുമേകണ്ടീലതൊ
ന്നുംജഗൽപതേ * ഇത്തരംനാരദൻതന്നുടെവാക്കുകേട്ടെത്ര
യുംമോദവുംപൂണ്ടുദാമോദരൻ * മന്ത്രിയാമുദ്ധവൻതന്നോടു
ചൊല്ലിനാൻ ബന്ധുവരംമന്ത്രിപ്രവരനല്ലോഭവാൻ * കാല
ദേശങ്ങളുംകാര്യഗൗരവവും നാലുപായങ്ങളുമാറുനയങ്ങ
ളും * എന്നിവനന്നായറിയുന്നതുംഭവാനിന്നുകാണീലമമ

ത്തുചൊല്ലേണം * ഒന്നാമെഴുപത്തുമദ്ധ്യായമിതറിഞ്ഞാൻ സുന്ദരി
മാരെചൃതക്കമായ്ചൊല്ലിടാൻ *



ഇത്ഥംമാധവൻചോദിച്ചനേരത്തു സത്തമനുദ്ധ
വമന്ത്രിയുംബുദ്ധിമാൻ * നാരദചിത്തവുംമാധവചിത്തവും
നേരോടറിഞ്ഞോരുസത്യമതങ്ങളും * നന്നായറിഞ്ഞുടൻതാ
നുംവിചാരിച്ചു മന്ദമായ്കേശവൻതന്നോടുചൊല്ലിനാൻ *
രാജശിഖാമണിയാംധൎമ്മപുത്രന്റെ രാജസൂയംകഴിപ്പിക്കവേ
ണംഭവാൻ * ആശ്രിതരക്ഷയുംബന്ധുപ്രസാദവും ശശോ
ത്ഥകീൎത്തിയുംശത്രുവിനാശവും * എന്നിവസൎവ്വഗുണവുമിതു
കൊണ്ടു വന്നീടുമല്ലോഭവാനുമഹാമതേ * മുഖ്യമായുള്ളൊരു
രാജസൂയത്തിനു ദിക്കുകളെല്ലാംജയിക്കയുംവേണമെ * ദുൎജ്ജ
യനായജരാസന്ധഭൂപനെ ദിഗ്ജയഹേതുവായെല്ലാമവനെ
യും * അക്ഷൌഹിണിസഹസ്രങ്ങൾകൊണ്ടുംപുന ക്ഷിതി
പാലനെവെന്നുകൂടാതുവും * ദ്വന്ദ്വയുദ്ധത്തിൽവധിക്കാമവ
നെയു മെന്നുഭീമനൊഴിഞ്ഞുകൂടാതെമെ * മാനശീലതപവും
ബ്രാഹ്മണഭക്തിയും മാനവുമൈശ്വൎയ്യൌദാൎയ്യമുണ്ടാകയാൽ * വി
പ്രവേഷംപൂണ്ടുചെന്നുവൃകോദരൻ ക്ഷിപ്രംരണംതരികെന്നു
യാചിക്കിലോ * അല്പവുംസംശയമെന്യേകൊടുത്തീടുമപ്പോ
ളവനെയുംയുദ്ധേജയിച്ചീടാം * എന്നാൽനരപതിമാരുടെമോ
ചനം വന്നുകൂടീടുംയശസ്സുംതപോബലം * എന്നിവകൊണ്ടിനി
രാജസൂയത്തിനു നന്നായ്ഗമിക്കവേണംഭവാൻ * ഇ
ത്ഥമെന്നുദ്ധവൻ ചൊന്നതു ചിത്തമിന്നറിയുന്നജഗത്ഥ
പതേ * ഉത്തമനായിട്ടുദ്ധവൻതന്നുടെ യുക്തിയുക്തങ്ങളാം
വാക്കുകൾകേൾക്കയാൽ * അച്യുതൻതാനുംമുനീന്ദ്രരുംസത്യ
മാമത്യൎത്ഥമാതാൎത്ഥമെന്നുപുകഴ്ത്തിനാർ * തന്നുള്ളിലോൎത്തുകൊ
ണ്ടുമന്ത്രിപ്രവരൻ ചൊന്നതുകേട്ടുതെളിഞ്ഞുദാമോദരൻ * ഭൂ
പാലദൂതനോടോതുചൊല്ലീടിനാൻ ഭൂപതിമാരെഞാൻകാത്തു
കൊണ്ടീടുവാൻ * ചിത്തമലക്കേണ്ടപോവുണ്ടാകയാൽ സ
ത്തമന്മാരവരില്ലാതസംശയം * എന്നതുകേട്ടതിനാലുള്ളൊരാനന്ദം
പൂണ്ടു മന്നന്മാരുടെഭൂതന്മാർചെന്നാർ * മാഗധൻത
ന്നെ വധിപ്പിച്ചതാൻ വന്നു * വംശനാശംവരാതെപോ

ത്തീട്ടുവൻ * സത്യമിതിന്നാശങ്കിക്കവേണ്ടുത്തമ പൃഥ്വീപതി
കളോടാശുപോയ്ചൊല്കനീ * എന്നതുകേട്ടവൻ വന്ദിച്ചു
ചെന്നാശു മന്നവന്മാരോടു സർവ്വവും ചൊല്ലിനാൻ * വാർത്ത
കൾകേട്ടു നരപതിവർഗ്ഗവും ചിത്തമുകുന്ദനെ ധ്യാനിച്ചുമേവി
നാർ * നാരദൻതാനും മുകുന്ദനെ വന്ദിച്ചു പാദാംബുജങ്ങളെയും
വാങ്ങിഗമിച്ചിതു * യാദവരാജനെ വന്ദിച്ചു കൃഷ്ണനും മോദേന
താതജനനീജനത്തെയും * വന്ദിച്ചവരെയും കൈകൊണ്ടു
രാമനെ ചെന്നു പുണർന്നനുവാദവും വാങ്ങിനാൻ * മന്ദിരം
പാലിപ്പതിന്നു ബലനെയും പിന്നെയുമുള്ളയാദവന്മാരെയും *
സത്യകിതന്നെയുമേല്പിച്ചു മാധവൻ സദാരം തന്നുടെ തേരി
ലേറീടിനാൻ * സുന്ദരീമാരായനാരീജനത്തെയും നന്ദനന്മാ
രാംശിശുക്കളെയുംതദാ *നല്ലശിബികകൾതന്മേൽകരയേറി
മെല്ലവെ യാത്രതുടങ്ങിനാൻ കൃഷ്ണനും * നാനായുധധരസേനാഗ
ണത്തോടു മാനിതരഥവാജിവഹത്തോടും * ആലവട്ടംകു
ടവെഞ്ചാമരമോടു മാലാലമായകൊടിക്കൂറകളോടും * ഗാ
യകവന്ദിസ്തുതിപാഠകജന ശേഷസ്തുതിജയശബ്ദഘോഷത്തോ
ടും * വാരണവാജിരഥാദിവഹത്തോടും സാരമായുള്ളോരു
വേദധ്വനിയോടും * പ്രദ്യുമ്നനാദിയാം യാദവന്മാരോടു മുമ്പാം
ഗമേവന്നവിപ്രജനത്തോടും * മാർഗ്ഗേനടന്നുകൊണ്ടാത്തകുതൂ
ഹലാൽ ചെന്നവരോരോവനങ്ങൾരാഷ്ട്രങ്ങളും * പിന്നിട്ടു
കൊണ്ടുഗമിച്ചുനദികളും പിന്നെപ്പലഗിരിപൊയ്കകളെന്നി
വ * പിന്നിട്ടുചെന്നുകടന്നുദൃഷദ്വതി പിന്നെസരസ്വതി
യുംകടന്നാദരാൽ * പാഞ്ചാലമത്സ്യാദിരാജ്യങ്ങളുംകടന്നങ്ങു
ചെന്നാനിന്ദ്രപ്രസ്ഥത്തിലെത്തിനാൻ * വന്നിതുകൃഷ്ണനെന്നു
ള്ളതുകേൾക്കയാൽ വന്നാസനത്തിൽനിന്നാപാണ്ഡുതനയനും *
ഗീതവാദിത്രഘോഷങ്ങളോടുംബഹു പ്രീതരായുള്ളോരു ബ
ന്ധുജനത്തോടും * എത്രയുംവേഗേന ചെന്നുമുകുന്ദനെ സ
തംപരംപ്രേമകൻ ഗാഢമാശ്ലേഷിക്കിനാൻ * പാപവിനാശനദേഹ
സംഗംകൊണ്ടുപാപങ്ങളെല്ലാമകന്നിതുഭൂപനും* അശ്രുക്കൾ
വാർത്തുവർത്താനന്ദമഗ്നനായ് വിശ്വൈകനാഥനെനോക്കിനി
ന്നീടിനാൻ * ആനന്ദാശ്രുക്കളോടു ഭീമാദികൾ പൂർണ്ണമൂർത്തി
യെനന്നായാശ്ലേഷിക്കിനാർ * നന്ദജൻധർമ്മജൻതന്നെയുംമാതി

തന്നയുംചെയ്യുന്നഭിവാദ്യന്മാരാൽ * മാധവനഞ്ജസാന്ത
ന്നെപ്പുണർന്നുകൊ ണ്ടാധിയുംതീർന്നുകരംപിടിച്ചീടിനാർ *
മന്ദിതനായതുംകൃഷ്ണപാദാംബുജ മാർദ്ദനമായോടഭിവാദ്യവുംചെ
യ്തിതു * വിപ്രരെക്കേശവൻനന്നായ്നമസ്കരി ച്ചപ്പൊഴവ
ന്ദിച്ചിതുകതവീരനും * സൃഞ്ജയകേകയകൌരവന്മാരെയും
കണ്ടുവിമലാചാരൻമാനിച്ചിതേററവും * നർത്തനഗാനവാദ്യ
ങ്ങളാൽകൃഷ്ണനെ ചിത്തമോദത്തൊടെസേവിച്ചിതവരും *
നൃത്തവുംചെയ്തുകൊണ്ടന്തണശ്രേഷ്ഠത മുത്തമപൂരുഷൻത
ന്നെപ്പുകഴ്ത്തിനാർ * ഇത്തരംഘോഷിച്ചുപാണ്ഡവന്മാരുമായ്
സന്തോഷംകൃഷ്ണൻനടകൊണ്ടശേഷം * ഇന്ദീവരാക്ഷനെൻവന്ന
തുകേട്ടാശു സുന്ദരിമാരാംപുരസ്ത്രീജനങ്ങളും* കൃത്യങ്ങളെല്ലാം
വെടിഞ്ഞുകൊണ്ടോടിവ ന്നത്രയുംമോദേനമാളികമേറിനാർ
അന്നേരമാശുമുകുന്ദനുംകാന്തമാ യെണ്ണിച്ചമണ്ടംവരുന്നതുക
ണ്ടവർ* പുഷ്പവർഷങ്ങളുംചെയ്തുമനസ്സുകൊണ്ടുല്പലനേത്രനെ
ഗാഢംപുണർന്നതേ * നല്ലകടാക്ഷങ്ങൾകൊണ്ടുകുശലങ്ങൾ
ചൊല്ലിയനേരംപറഞ്ഞിതുതങ്ങളിൽ* എന്തൊരുഭാഗ്യങ്ങൾ
മുന്നംമുകുന്ദന്റെ കാന്തമാരാമിവർചെയ്തതിതെല്ലമേ* കന്ദർപ്പ
രൂപത്തെനിന്ദചെയ്തീടുന്ന സുന്ദരരൂപനാംകൃഷ്ണനോടുംമുദാ*
കാമസുഖത്തോടുസൌഖ്യമായ്പ്പോരുന്ന കാമിനിമാരുടെപുണ്യ
മോർത്തീടുകിൽ* കുററമില്ലെന്നുചെയ്യുവരൊക്കയും ചുററുമു
കുന്ദനെനോക്കിനിന്നീടിനാർ* പൌരജനങ്ങളുംകൃഷ്ണനുംമോദ
മോ ടോരോതരം കാഴ്ചയുംവെച്ചുവണങ്ങിനാർ * മന്ദിരസന്നി
ധൌ ചെന്നാരനന്തരമു സുന്ദരിമാരാകുമന്തഃപുരജനം * വ
ന്നെതിരേററുകൊണ്ടുപോയീടിനാർ ചെന്നുമുകുന്ദനുംമന്ദി
രംപുക്കതേ * ഉല്പലനേത്രൻവരുന്നതുകേട്ടാശു തൽപുരമു
ന്നലംകരിച്ചീടിനാർ * നല്ലൊരലംകാരഘോഷങ്ങൾചൊ
ല്ലവാ റില്ലാതുകഞ്ചൊരൈശ്വര്യമോടുമേ * ത്രിലോകേശ
നായിരുന്നോരെൻതന്നുടെ പുത്രനാംകൃഷ്ണനെക്കണ്ടൊരുകുന്തി
യും * സന്തോഷംതല്പത്തിൽനിന്നെഴുനീററുചെ ന്നത്രയുംസ്നേ
ഹേനനന്നായ്പ്പുണർന്നാൾ * ആനന്ദമൂർത്തിയാംകൃഷ്ണന്റെമു
ഖം പാർത്തുതാനന്ദാശ്രുക്കൾവർഷിച്ചുകുന്തിയും * കുന്തിയെകൃ
ഷ്ണനഭിവാദ്യവുംചെയ്തു കുന്തിയുമാശീർവ്വചനങ്ങൾചൊല്ലി

